

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 02 | THE ONLINE OFFICIAL NEWS BULLETIN | 2021 January 09

## SEASON OF EPIPHANY | ദനഹകാലം | ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 10<br>♪3<br>1st Sunday after Epiphany | 11<br>♪7 | 12<br>♪3 | 13<br>♪7 | 14<br>♪3 | 15<br>♪1<br>I'do d-yeldas Aloho d Al Zar'o<br>✣Feast of St. Mary for Seeds<br>Comme. of Paul the Monk | 16<br>♪3 |



ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ ദനഹാപെരുന്നാൾ ശുശ്രൂഷയ്ക്ക് പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിച്ചു.



ദേവലോകത്ത് കബറടങ്ങിയ പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാളിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ കബറിൽ ധൂപ പ്രാർത്ഥന നടത്തുന്നു.

പ. ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്ക സ്ഥാനാരോഹണ നവതിയോട് ചേർന്ന് ഇന്ത്യൻ തപാൽ വകുപ്പ് ഇറക്കിയ തപാൽ സ്റ്റാമ്പ് അസ്സിസ്റ്റന്റ് സൂപ്രണ്ട് ഓഫ് പോസ്റ്റ് ഓഫീസ് ചങ്ങനാശ്ശേരി ഡിവിഷൻ അരുൺ ആർ നാഥ് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മന് നൽകി പ്രകാശനം ചെയ്തു.






പരുമല സെമിനാരിയിൽ ദനഹാപെരുന്നാൾ ശുശ്രൂഷയ്ക്ക് കൊച്ചി ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിച്ചു



സുപ്രിംകോടതി വിധി നടപ്പിലാക്കാതെ പരാജയപ്പെട്ട കക്ഷിക്കുവേണ്ടി അപ്പീൽ കൊടുക്കുകയും വിധി നീട്ടാൻ ശ്രമിക്കുകയും, സഭയെ അവഹേളിക്കുകയുംചെയ്യുന്ന ഗവൺമെന്റ് നടപടിയിൽ ഓർത്തഡോക്സ് സഭാ കോട്ടയം മെത്രാസനം പാമ്പാടി ദയറായിൽ കൂടി പ്രതിഷേധിച്ചു.

## കോതമംഗലം പള്ളി കേസ്: SLP സുപ്രിം കോടതി തള്ളി

ന്യൂഡൽഹി: കോതമംഗലം പള്ളി കേസിൽ ഹൈക്കോടതി പോലീസ് പ്രൊട്ടക്ഷൻ അനുവദിച്ചതിന് എതിരെ അഡ്വ. നെടുമ്പാറ വഴി യാക്കോബായ വിഭാഗം നൽകിയ SLP സുപ്രിംകോടതി തള്ളി.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# "കാലം തികഞ്ഞു, ദൈവരാജ്യം സമാഗതമായി; മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിപ്പിൻ" (വി. മർക്കോസ് 1.15)

ഡോ. ഗീവർഗീസ് മാർ യൂലിയോസ്



യേശുക്രിസ്തുവിന്റെ സുവിശേഷത്തിന്റെ ആരംഭമാണ് ദനഹാ പെരുന്നാളിനു ശേഷമുള്ള ഒന്നാം ഞായറാഴ്ചയുടെ ഇതിവൃത്തം.

യോർദാനിലെ സ്നാനത്തോടെ ക്രിസ്തു പൂർണ്ണമായി ഉദിച്ച് ലോകത്തിന് വെളിപ്പെടുന്നു. യോഹന്നാനാകട്ടെ ഹേറോദോസിന്റെ തടവിൽ ആക്കപ്പെടുകയും കൊല്ലപ്പെടുകയും ചെയ്യുന്നു. 'അവനോ വളരണം, ഞാനോ കുറയണം' എന്ന അദ്ദേഹത്തിന്റെ തത്വം പോലെ തന്നെ സംഭവിക്കുന്നതായി കാണുന്നു.



"കാലം തികഞ്ഞു, ദൈവരാജ്യം സമീപിച്ചിരിക്കുന്നു" എന്ന ക്രിസ്തുവിന്റെ പ്രഖ്യാപനം കേട്ടവർ അവനിലേയ്ക്ക് അടുത്തു വരുന്നു; മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിക്കുന്നു. ഒരു പുതിയ പാരമ്പര്യം അഥവാ സംസ്കൃതി ഇവിടെ ആരംഭിക്കുന്നു. ഗലീലാ തടാകത്തിന്റെ ചുറ്റും പാർത്തിരുന്നവരിലെ അന്ധകാരം മാറി അവരിൽ പ്രകാശം ഉദിക്കുന്നു. ആ വെളിച്ചം അവിടെ നിന്നും ആരംഭിച്ച് ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന സത്യ സഭയായി രൂപം പ്രാപിക്കുന്നു!

എത്ര ലളിതമായ തുടക്കമായിരുന്നു അത് എന്ന് വി. ഏവൻഗേല്യസ്തർ രേഖപ്പെടുത്തിയിരിക്കുന്നു. "എന്നെ അനുഗമിപ്പിൻ; ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും" എന്ന കല്പനയുടെ മുന്നിൽ ഉടനെ അവർ വല വിട്ടു അവനെ അനുഗമിച്ചു എന്നാണ് നാം വായിക്കുന്നത്.

ശീമോൻ പത്രോസ്, അവന്റെ സഹോദരൻ അന്ത്രയോസ്, സെബദി മക്കളായ യാക്കോബും യോഹന്നാനുമൊക്കെ ഗലീലാ കടൽ തീരത്തു നിന്നും ക്രിസ്തുവിന്റെ അനുഗാമികളായി മാറ്റപ്പെടുന്നു. സ്രഷ്ടാവ് വിളിക്കുന്നു; സൃഷ്ടി കേട്ട് അനുസരിക്കുന്നു. രക്ഷകൻ ക്ഷണിക്കുന്നു; രക്ഷ ആവശ്യമുള്ളവൻ ക്ഷണം സ്വീകരിക്കുന്നു. "പിന്നെ യേശു ഗലീലയിൽ ഒക്കെയും ചുറ്റി സഞ്ചരിച്ചുകൊണ്ട് അവരുടെ പള്ളികളിൽ ഉപദേശിക്കുകയും രാജ്യത്തിന്റെ – അവനിൽ ആരംഭിച്ചിരിക്കുന്ന ദൈവരാജ്യമാകുന്ന സഭയുടെ – സുവിശേഷം പ്രസംഗിക്കുകയും ജനത്തിലുള്ള സകല ദീനത്തെയും വ്യാധിയെയും സൗഖ്യമാക്കുകയും ചെയ്തു. അവന്റെ ശ്രുതി സുറിയയിൽ ഒക്കെയും പരന്നു. ... ഗലീല, ദക്കപ്പൊലി (പത്ത് പട്ടണങ്ങൾ), യെരുശലേം, യെഹൂദ്യ, യോർദാനക്കരെ എന്നിവിടങ്ങളിൽ നിന്നു വളരെ പുരുഷാരം അവനെ പിന്തുടർന്നു. 'അത്യന്ത തമസ്സിൽപ്പെട്ടുഴലും ലോകത്തിന് സത്യത്തിൻ പ്രഭാപൂരം കിട്ടി' യെന്നാണ് മലയാള കവി ഈ ദൈവരാജ്യ സ്ഥാപനത്തെ വർണ്ണിച്ചിരിക്കുന്നത്.

അവനിൽ നാം കാണുന്നു. അവനിൽ നാം ഒരു രക്ഷിത ജനതയായി ജാഗ്രതയോടെ എഴുന്നേല്ക്കുന്നു. അവനിൽ നാം ഒരു പുതിയ കെട്ടിടമായി പണിയപ്പെടുന്നു. അവനിൽ നമ്മുടെ പാപം കഴുകപ്പെട്ട് നാം ശുദ്ധീകരിക്കപ്പെടുന്നു. അങ്ങനെ അവനിൽ നാം രാജകീയ പുരോഹിതവർഗ്ഗവും സ്വന്ത ജനവും വിശുദ്ധീകരിക്കപ്പെട്ട പ. സഭയും ആയിത്തീരുന്നു. കാല-ദേശ-സംസ്കാരങ്ങൾക്കപ്പുറം ഏകവും വിശുദ്ധവും സാർവ്വത്രികവും അപ്പോസ്തോലികവുമായ പ. സഭ രൂപം പ്രാപിക്കുന്നു.

ഈ പ്രതിഭാസത്തിന്റെ വ്യാഖ്യാനമാണ് ദനഹായുടെ ശേഷമുള്ള ഞായറാഴ്ചകളിലെ പ്രത്യേക പ്രാർത്ഥനകളിൽ കാണുന്നത്: "തന്റെ തൃക്കയ്യാലുള്ള സൃഷ്ടിയെ പുനരാവർത്തിച്ച്, നാശപാത്രമായ തന്റെ സ്വരൂപത്തെ തന്റെ സ്നാനത്താൽ പുതുക്കുകയും... ഇപ്പോൾ നിന്റെ പ്രതിഷ്ഠയാൽ ഞങ്ങളുടെ പഴക്കത്തെ പുതുക്കണമേ! നിന്റെ നിയന്ത്രണത്താൽ ഞങ്ങളെ പുതിയ സൃഷ്ടിയാക്കണമേ! നിന്റെ റൂഹായുടെ വ്യാപാരത്താൽ ഞങ്ങളിൽ പുതിയൊരു ഹൃദയം നിർമ്മിക്കണമേ!" എന്നാണ് പ്രാരംഭ പ്രാർത്ഥനയിൽ നാം അപേക്ഷിക്കുന്നത്. തുടർന്ന് പഴയനിയമ എഴുത്തുകളും പ്രവചനങ്ങളും പൂർണ്ണമായും ഉദ്ധരിച്ച് ധ്യാനിച്ചുകൊണ്ട് യോർദാനിലെ പ്രഭയെ വർണ്ണിക്കുവാൻ പിതാക്കന്മാർ ശ്രദ്ധിച്ചിരിക്കുന്നതും കാണാം. "ജീവന്റെയും ആമോദത്തിന്റെയും ഉറവ നീയാകുന്നു. നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു" എന്ന് പ. സഭ പാടി പറയുന്നു. 'തന്റെ ഉദയത്താൽ ആത്മാക്കളിൽ നിന്നും അജ്ഞാനാന്ധകാരം നീക്കിയ രക്ഷകനും, ദൈവിക ദാനങ്ങളുടെ പരിമളവാസനയാൽ ഞങ്ങളെ ആനന്ദിപ്പിക്കുകയും, തന്റെ റൂഹായുടെ തീക്ഷ്ണതയാൽ അശുദ്ധിയെയും പാപച്ചെളിയെയും ഞങ്ങളിൽ നിന്നും നീക്കുകയും ചെയ്ത അതിരില്ലാത്ത പ്രകാശവുമായിരിക്കുന്ന കർത്താവേ!' എന്നാണ് സഭ അവനെ സംബോധന ചെയ്യുന്നത്.

ജനുവരി മാസം 15-ാം തീയതി വിത്തുകൾക്കു വേണ്ടി പ. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിലുള്ള പെരുന്നാൾ ദിവസമാണ്. "കതിരുകളെ ഓർത്തിടവത്തിൽ വിത്തിന് മകരത്തിൽ, മുന്തിരിയെപ്രതി ചിങ്ങത്തിൽ' എല്ലാം പ. മാതാവിന്റെ മദ്ധ്യസ്ഥതയിൽ പ്രപഞ്ചത്തിനുവേണ്ടി പ്രാർത്ഥിക്കണമെന്ന് പഠിപ്പിക്കുന്ന ഒരു വിശുദ്ധ പാരമ്പര്യം യെരുശലേമിൽ ഉണ്ടായിരുന്നത് എഴുതപ്പെട്ട ഗ്രന്ഥം വി. യോഹന്നാൻ ശ്ലീഹാ എഫേസൂസിൽ കൊണ്ടുവന്ന് പ്രചരിപ്പിച്ചപ്പോൾ അവിടെ പനിമഴ വർഷിക്കപ്പെട്ടു എന്ന് സഭാചരിത്രത്തിൽ കാണുന്നു. പ. സഭയുടെ ആരംഭം മുതൽ തന്നെ പ. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ പെരുന്നാളുകൾ ആചരിക്കപ്പെട്ടുവെന്നതിനുള്ള തെളിവുകൾ വി. വേദപുസ്തകത്തിലും സഭാചരിത്രത്തിലും നാം കാണുന്നു. "കണ്ടാലും സർവ്വലോകവും അവളെ ഭാഗ്യവതി" എന്ന് വാഴ്ത്തുമെന്ന് വി. ലൂക്കോസ് രേഖപ്പെടുത്തുന്നു. അവളുടെ സാന്നിദ്ധ്യത്തിൽ "നിന്നെ വഹിച്ച ഉദരവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ" എന്ന് സ്ത്രീകൾ സാക്ഷ്യം നൽകുന്നതും ശ്രദ്ധേയമാണ്.

21-ാം നൂറ്റാണ്ടിലും ആർത്തവ അശുദ്ധിയെക്കുറിച്ചും ആചാര ലംഘനങ്ങളെക്കുറിച്ചുമൊക്കെ പറഞ്ഞ് നാം സങ്കുചിതരായി തീരുമ്പോളാണ് 2000 വർഷങ്ങൾക്കു മുമ്പേ സ്ത്രീത്വം ആദരിക്കപ്പെട്ട അനേകം സംഭവങ്ങൾ വി. ഗ്രന്ഥത്തിൽ നാം വായിക്കുന്നത് എന്ന് ഓർക്കണം!

ശ്രേഷ്ഠമായ ഈ സംസ്കൃതിയിൽ പ. സഭയെ പ്രാർത്ഥനാപൂർവ്വം വളർത്തിയ താപസശ്രേഷ്ഠരായ ഈജിപ്തിലെ വി. പൗലൂസ്, വി. അന്തോണിയോസ് പിതാക്കന്മാരുടെ ഓർമ്മയും ഈ ആഴ്ചയിൽ പ. സഭ ആഘോഷിക്കുന്നു. അവരുടെ പ്രാർത്ഥന നമുക്ക് കാവലായിരിക്കട്ടെ.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# സർക്കാരിന്റെ പക്ഷപാതപരമായ നിലപാട് പ്രതിഷേധാർഹം: മാർ സേവേറിയോസ്

കോലഞ്ചേരി: ഭാരതത്തിലെ ഏറ്റവും പൗരാണികവും തദ്ദേശീയവും ഇരുപത് നൂറ്റാണ്ട് പഴക്കമുള്ളതുമായ മലങ്കര ഓർത്തഡോക്സ് സഭയോട് കേരള സർക്കാരിന്റെ നീതി നിഷേധത്തിനെതിരേയും, പക്ഷപാതപരമായ നിലപാടുകൾക്കെതിരേയും, കണ്ടനാട് വെസ്റ്റ് ഭദ്രാസനം ശക്തമായ പ്രതിഷേധം രേഖപ്പെടുത്തി. കോടതി വിധികൾ നടപ്പിലാക്കാതെയും, നിയമസാധുതയില്ലാത്ത വിഭാഗത്തെ പിൻതുണയ്ക്കുകയും ചെയ്യുന്ന കേരള സർക്കാരിന്റെ നടപടികൾ രാജ്യത്തെ അരാജകത്വത്തിലേക്ക് നയിക്കുകയും ദൂരവ്യാപകമായ അനർത്ഥങ്ങൾക്ക് മുഖാന്തിരമായിത്തീരുകയും ചെയ്യുമെന്ന് ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ്.

ഇന്ത്യയിലെ നിയമാനുസൃത സഭയായ മലങ്കര ഓർത്തഡോക്സ് സഭയ്ക്കെതിരെ യാക്കോബായ വിഭാഗം വർഷങ്ങളായി നടത്തുന്ന വ്യവഹരങ്ങൾക്കൊടുവിൽ സുപ്രീംകോടതി നൽകിയ വിധിയെയാണ് വിഘടിത സമൂഹം ധിക്കരിക്കുന്നത്. 1958-ലും, 2017-ലും രാജ്യത്തിന്റെ പരമോന്നത കോടതി നൽകിയ വിധി അസാധുവാക്കാനുള്ള യാക്കോബായ വിഭാഗത്തിന്റെയും, അതിന് സർവ്വ പിന്തുണയും നൽകുന്ന കേരള സർക്കാരിന്റെയും നടപടികൾ നീതിന്യായ വ്യവസ്ഥയോടുള്ള വെല്ലുവിളിയാണ് എന്ന് അദ്ധ്യക്ഷ പ്രസംഗത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത പറഞ്ഞു. നീതിയും ന്യായവും ധർമ്മവും പുലരുവാൻ ഇന്ത്യൻ ഭരണഘടനാപരമായ ബാധ്യതകൾ മനസിലാക്കി അതനുസരിച്ചുള്ള നടപടികൾ സ്വീകരിച്ച് നീതിന്യായ കോടതിയിൽ നിന്ന് ലഭിച്ച വിധികൾ നടപ്പിലാക്കണമെന്ന് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ വൈദികർ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, ഭക്തസംഘടനകളുടെ ഭാരവാഹികൾ, മറ്റ് അത്മായ പ്രതിനിധികൾ എന്നിവരുടെ യോഗം ഭദ്രാസന മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ 2021 ജനുവരി 3 ഞായറാഴ്ച ഭദ്രാസന ആസ്ഥാനത്ത് ചേർന്ന് ഏകകണ്ഠമായി ആവശ്യപ്പെട്ടു.

സർക്കാരിന്റെ ക്ഷണമനുസരിച്ച് കേരള മുഖ്യമന്ത്രി പിണറായി വിജയന്റെ കേരളയാത്രയുടെ ഭാഗമായി മലപ്പുറത്ത് നടന്ന സമ്മേളനത്തിൽ ക്ഷണിക്കപ്പെട്ട് കടന്നുചെന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ മലബാർ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കുര്യൻ ഉന്നയിച്ച സംശയങ്ങൾക്ക് വ്യക്തവും മാന്യവുമായ രീതിയിലുള്ള മറുപടി നൽകുന്നതിനു പകരം അച്ചനെ, തന്റെ അധികാരമാർഗ്ഗവും ധാർഷ്ട്യവും ഉപയോഗിച്ച് നിശബ്ദനാക്കിക്കൊണ്ട് മോശമായ ഭാഷയിൽ സംസാരിച്ച് അപമാനിക്കുകയും, സംസ്ഥാന മുഖ്യമന്ത്രി എന്ന നിലയിലുള്ള തന്റെ സ്ഥാനമഹിമയ്ക്ക് യോജിക്കാത്ത രീതിയിൽ ക്രോധത്തോടെ സത്യവിരുദ്ധമായ പ്രസ്താവനകൾ പരസ്യവേദിയിൽ നടത്തി മലങ്കരസഭയെ അവഹേളിക്കുകയുമാണ് ചെയ്തത്.

വികസന പ്രവർത്തനങ്ങൾക്കും, പ്രത്യേകിച്ച് ഈ ദുരിതകാലത്ത് കൊറോണ ബാധിതരെയും സഹായിക്കുന്നതിനും കാർഷിക മേഖലയിൽ പ്രതികൂല സാഹചര്യങ്ങൾ മൂലം ദുരിതം അനുഭവിക്കുന്നവരെയും, കടബാധ്യത മൂലം ആത്മഹത്യകളിലേക്ക് വഴുതി വീഴുന്ന പാവപ്പെട്ട ജനങ്ങളെ സഹായിക്കുന്നതിനു പ്രഥമ പരിഗണന കൊടുത്ത് സംരക്ഷിക്കുന്നതിനും വിനിയോഗിക്കേണ്ട ജനത്തിന്റെ നികുതി പണം നിയമത്തിന്റെ യാതൊരും പിന്തുണയില്ലാത്തവരും സമൂഹത്തിൽ കലാപവും ജനജീവിതത്തിന് ഭീഷണിയും ആയിരിക്കുന്ന ഒരു കൂട്ടം വിഘടിതരെ സഹായിക്കാനും അവർക്കുവേണ്ടി കേസ് നടത്തുവാനും ചെലവഴിക്കുന്നത് കേരള ജനതയോടുള്ള വെല്ലുവിളിയാണ്. ഇപ്രകാരമുള്ള ജനദ്രോഹ നടപടിയിൽ നിന്ന് സർക്കാർ പിൻമാറണമെന്നും യോഗം ആവശ്യപ്പെട്ടു.

യോഗത്തിൽ അഖില മലങ്കര ശുശ്രൂഷക സംഘം വൈസ് പ്രസിഡന്റും ഭദ്രാസന സൺഡേ സ്കൂൾ ഡയറക്ടറുമായ ഫാ. ജോസ് തോമസ് പൂവത്തുങ്കൽ പ്രതിഷേധ പ്രമേയം അവതരിപ്പിക്കുകയും യോഗം ഏകകണ്ഠമായി അംഗീകരിക്കുകയും ചെയ്തു. സഭയുടെ പി.ആർ.ഒ. യും വൈദിക സെമിനാരി പ്രിൻസിപ്പാളുമായ ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, ഭദ്രാസന സെക്രട്ടറി



ഫാ. സി. എം കുര്യാക്കോസ്, ഫാ. ജോസഫ് മലയിൽ, ഫാ. മത്തായി ഐലാപ്പുരം കോറെപ്പിസ്കോപ്പ, ഫാ. സ്കറിയ പി. ചാക്കോ പുളിക്കാശ്ശേരിയിൽ കോറെപ്പിസ്കോപ്പ, ഫാ. ഡോ. ഒ. പി. വർഗീസ്, ഫാ. ജേക്കബ് കുര്യൻ, ഫാ. ബാബു വർഗീസ്, ഫാ. റ്റി. പി. കുര്യൻ, മാനേജിംഗ് കമ്മിറ്റി അംഗങ്ങളായ അജു അബ്രഹാം മാത്യു, ജോസി ഐസക്ക്, പ്രാർത്ഥനയോഗം ഭദ്രാസന സെക്രട്ടറി വർഗീസ് കരിപ്പാടം, യുവജനപ്രസ്ഥാനം ഭദ്രാസന ജനറൽ സെക്രട്ടറി ഗിവീസ് മർക്കോസ് എന്നിവർ ചർച്ചകൾക്ക് നേതൃത്വം നല്കി സംസാരിച്ചു.

സർക്കാരിന്റെ അനീതി നിറഞ്ഞ സഭാവിരുദ്ധ നടപടികൾക്കെതിരെയും മലങ്കര ഓർത്തഡോക്സ് സഭയെ കരുതിക്കൂട്ടി അവഹേളിക്കുവാനും നശിപ്പിക്കുവാനുമായി നടത്തുന്ന സർക്കാരിന്റെ നടപടികൾ അവസാനിപ്പിക്കണമെന്നും ആവശ്യപ്പെട്ടുകൊണ്ട് ദീർഘകാല അടിസ്ഥാനത്തിൽ വിശദീകരണ യോഗങ്ങളും, സഹനസമര പരിപാടികളും, വേണ്ടിവന്നാൽ സത്യഗ്രഹങ്ങളും നടത്തുവാൻ തീരുമാനിക്കുകയും, കർമ്മ പദ്ധതികൾ നടപ്പിലാക്കുന്നതിനായി ഫാ. ജോസഫ് മലയിൽ കൺവീനർ ആയുള്ള കമ്മിറ്റികൾ രൂപീകരിക്കുകയും ചെയ്തു.



**നവീകരണ പ്രവർത്തനങ്ങൾ പൂർത്തീകരിച്ച, കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ കൂത്താട്ടുകുളം - പുതുവേലി സെന്റ് ജോൺസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ ശുദ്ധീകരണ കൂദാശാ കർമ്മം ഇടവക മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് നിർവ്വഹിച്ചു.**

# ചങ്ക് രണ്ട് ഉണ്ടെന്നു പറയുന്നു പക്ഷേ കണ്ണ് ഒന്നേ ഉള്ളുവെന്നു തോന്നുന്നു

**ഡോ. വൈശാഖ് സദാശിവൻ**

ഓർത്തഡോക്സ് സഭയുടെ മാധ്യമ വിഭാഗം അദ്ധ്യക്ഷൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് ശക്തമായ ഭാഷയിൽ പിണറായി വിജയനെ വിമർശിക്കുന്ന അഭിമുഖം കണ്ടു. അതിൽ അദ്ദേഹം ചൂണ്ടിക്കാട്ടിയ ചില പോയിന്റുകൾ ഇഷ്ടപ്പെട്ടു.

1. ഓർത്തഡോക്സ് - യാക്കോബായ തർക്കം പരിഹരിക്കുന്നതിന്റെ ഭാഗമായിട്ടല്ല പ്രധാനമന്ത്രിയുമായി കൂടിക്കാഴ്ച നടത്തിയത്. മറിച്ച് ഞങ്ങളുടെ ആശങ്കകൾ അദ്ദേഹവുമായി പങ്കുവയ്ക്കാനാണ്. മാത്രവുമല്ല ഈ രാജ്യത്തിന്റെ തലസ്ഥാനം തിരുവനന്തപുരമല്ല, അത് ന്യൂഡൽഹിയാണെന്ന് ചിലരെ ബോധ്യപ്പെടുത്താനും കൂടിയാണ്. അങ്ങനെ കൃത്യമായ ഒരു സന്ദേശം തന്നെയാണ് ഡൽഹിയിൽ നിന്നുണ്ടായത്. അതിൽ ആരെങ്കിലും രാഷ്ട്രീയം കാണുന്നുണ്ടേൽ കണ്ടോട്ടേ.

2. പരമോന്നത നീതിപീഠത്തിൽ നിന്നും അനുകൂലമായ വിധി നേടിയെത്തിയവർക്കായി നിയമം നടപ്പിലാക്കാതെ, പരോക്ഷമായി മറുപക്ഷത്തെ സഹായിക്കാനായി സർക്കാർ സംവിധാനങ്ങളെ ഉപയോഗിക്കുന്നതിനെ കുറിച്ചുള്ള ചോദ്യങ്ങളെ, ഒരു മൈക്ക് കയ്യിലുള്ളതിന്റെ പേരിൽ അഹങ്കാരത്തോടും ധാർഷ്ട്യത്തോടും കൂടി അധിക്ഷേപിക്കുവാൻ ഓർത്തഡോക്സ് സഭ, മുഖ്യമന്ത്രിയുടെ അടിമകളല്ല, മറിച്ച് നീതിബോധമുള്ള ദേശീയ സഭയാണ്. മുഖ്യമന്ത്രിയുടെ മാടമ്പിത്തരം ഇങ്ങോട്ടു വേണ്ടാ, അത് പാർട്ടി ഓഫീസിൽ മതി. നികുതിദായകന്റെ ചെലവിൽ ജീവിക്കുന്ന ഉദ്യോഗസ്ഥനാണ് മുഖ്യമന്ത്രി.

3. ജനസമ്പർക്ക പരിപാടി എന്ന പേരിൽ ജില്ലകൾതോറും നടന്ന് പരിപാടി സംഘടിപ്പിക്കുമ്പോൾ, ആ പരിപാടിയിലേക്ക് ക്ഷണിക്കപ്പെട്ട വ്യക്തികൾ ചോദിക്കുന്ന ചോദ്യങ്ങൾക്ക് മാന്യമായ ഉത്തരം നൽകുവാനുള്ള മര്യാദ മുഖ്യമന്ത്രിക്ക് ഉണ്ടാകണം. അല്ലാതെ ധരിച്ചിരിക്കുന്ന വസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ ചോദ്യകർത്താവിനെ പരിഹസിക്കരുത്.

4. പിണറായിയെ ഞങ്ങൾ കാണുന്നത് രാഷ്ട്രീയ നേതാവായിട്ടല്ല, ഞങ്ങളുടെ മുഖ്യമന്ത്രിയായിട്ടാണ്. നീതിബോധവും ജനാധിപത്യ ബോധവും ഉയർത്തിപ്പിടിക്കാൻ ബാധ്യതയുള്ള ആളായിട്ടാണ്. ആ ബഹുമാനം കിട്ടണമെങ്കിൽ, എല്ലാവരോടും ബഹുമാനത്തോടെ ആ കടമ നിർവ്വഹിക്കാൻ തയ്യാറാകണം. ഇതൊക്കെ പറഞ്ഞതുകൊണ്ട് വേണേൽ നിങ്ങൾക്ക് എന്നെ 'നികൃഷ്ട ജീവി' എന്നോ അതിലും വലിയ ജീവിയെന്നോ വിളിക്കാം. വേണേൽ കള്ളക്കേസിലും കുടുക്കാം.



5. ന്യായമായി ഞാനിപ്പോൾ സംശയിക്കുന്നു, ജനാധിപത്യ മര്യാദകളല്ല ഈ നാടിന്റെ മുഖ്യമന്ത്രി കാണിക്കുന്നത്. അദ്ദേഹത്തിന് ചങ്ക് രണ്ട് ഉണ്ടെന്നു പറയുന്നു. പക്ഷേ കണ്ണ് ഒന്നേ ഉള്ളുവെന്നു തോന്നുന്നു. ആ ഒരു കണ്ണു കൊണ്ടെങ്കിലും സത്യം കാണാൻ ശ്രമിക്കണം. രാജ്യത്തെ നിയമങ്ങൾ അനുസരിക്കുവാനുള്ള മനസ്സുണ്ടാകണം. അല്ലാതെ എനിക്ക് തോന്നുമ്പോലെയേ ഞാൻ ഭരിക്കൂ എന്നു പറഞ്ഞാൽ അതിവിടെ നടക്കില്ല.

# രാഹുൽ ഈശ്വറിന്റെ പ്രതികരണം സഭാ തർക്കത്തെക്കുറിച്ച് വ്യക്തമായ ധാരണയില്ലാതെ: ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്

കോട്ടയം: രാഹുൽ ഈശ്വർ സഭാ തർക്കത്തെക്കുറിച്ച് പ്രതികരിച്ചിരിക്കുന്നത് വ്യക്തമായ ധാരണയില്ലാതെയെന്ന് മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ. ഏതൊരു പൗരനും തങ്ങൾക്ക് ഇഷ്ടമുള്ള മതത്തിൽ വിശ്വസിക്കാൻ ഇന്ത്യൻ ഭരണഘടന സ്വാതന്ത്ര്യം നൽകുന്നുണ്ട്. ഓർത്തഡോക്സ് സഭ ആരുടെയും വിശ്വാസത്തെ ചോദ്യം ചെയ്തിട്ടില്ല. മലങ്കരസഭയിലെ പള്ളികളും സ്ഥാപനങ്ങളും എങ്ങനെ ഭരിക്കപ്പെടണമെന്നതാണ് സഭാ തർക്കത്തിന്റെ അടിസ്ഥാനം. അത് 1934-ലെ ഭരണഘടനപ്രകാരം ആയിരിക്കണമെന്ന് രാജ്യത്തെ കോടതികൾ ആവർത്തിച്ച് വ്യക്തമാക്കിയിട്ടുള്ളതാണ്.

സഭാ തർക്കത്തിൽ ഏർപ്പെട്ടിരിക്കുന്ന ഒരു വിഭാഗം നീതിന്യായ കോടതികൾക്കെതിരെ നടത്തുന്ന സമരനാടകങ്ങളിൽ പങ്കെടുക്കുന്നതും അവർ നൽകുന്ന വിവരങ്ങൾ മാത്രം കേട്ട് പ്രതികരിക്കുന്നതും രാഹുൽ ഈശ്വറിനെ പോലുള്ള വ്യക്തികൾക്ക് ഭൂഷണമല്ല.

ശബരിമല സ്ത്രീ പ്രവേശനത്തെ അനുകൂലിച്ച് സംഘടിപ്പിച്ച 'വനിതാ മതിലിൽ' പങ്കാളിയായ പാത്രിയർക്കീസ് വിഭാഗത്തിന്റെ സമരപരിപാടിയിൽ ശബരിമല വിശ്വാസ സംരക്ഷണ സമരത്തിന്റെ മുൻനിരയിൽ പ്രവർത്തിച്ച രാഹുൽ ഈശ്വർ പങ്കെടുത്തത് ആദ്ഭുതപ്പെടുത്തിയെന്നും അദ്ദേഹം പറഞ്ഞു.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH


ലേഖനം




പാത്രിയർക്കീസ് കക്ഷിയിലെ ഏറ്റവും പ്രമുഖനായ വൈദികനാണ് ഡോ. ആദായി ജേക്കബ് കോർ എപ്പിസ്കോപ്പ. അടുത്ത കാലത്ത് അദ്ദേഹം എഴുതി പ്രസിദ്ധീകരിച്ച ഒരു ലഘു ഗ്രന്ഥമാണ് 'യാക്കോബായ സുറിയാനി സഭയുടെ സംക്ഷിപ്ത ചരിത്രം.' കോർഎപ്പിസ്കോപ്പ തന്റെ സ്വന്തം വിശ്വാസസമൂഹത്തിന്റെ വർത്തമാന കാല ദുരവസ്ഥയെപ്പറ്റി നടത്തുന്ന നിരീക്ഷണങ്ങളാണ് ഈ രചനയുടെ പ്രമേയം. എന്നാൽ ഇതിന്റെ കാരണം എന്ത് എന്നതിനെപ്പറ്റി അദ്ദേഹം അന്വേഷണം നടത്തുന്നില്ല .

ഇതിന് എങ്ങനെ ഒരു മാറ്റം ഉണ്ടാകണം എന്ന വ്യക്തമായ നിർദ്ദേശങ്ങളും ആ ഗ്രന്ഥത്തിൽ കാണുന്നില്ല. എന്താണ് ആ സമൂഹത്തെ ഇന്നത്തെ നിലയിൽ എത്തിച്ചു എന്നതും, ഏതു തരത്തിൽ ഒരു പരിണാമം ഉണ്ടാകണം എന്നും

ഈ പുസ്തകം വായിക്കുന്നവർക്ക് ചിന്ത ഉണ്ടാകേണ്ടതാണ്. അത് സംഭവിക്കുമ്പോഴാണ് സഭാ ഐക്യത്തെപ്പറ്റി ഗൗരവമായ അന്വേഷണം ആരംഭിക്കുന്നത്.

ഗ്രന്ഥകാരൻ തന്റെ സഭാ വിഭാഗത്തെപ്പറ്റി പ്രകടിപ്പിക്കുന്ന നിരീക്ഷണങ്ങളുടെ ആധികാരികതയെപ്പറ്റി ആർക്കും സംശയിക്കേണ്ട കാര്യമില്ല. അദ്ദേഹത്തിന്റെ ദൃഷ്ടിയിലും അന്വേഷണത്തിലും അറിവിലും അപഗ്രഥനത്തിലും പെട്ട കാര്യങ്ങൾ മാത്രമെ അദ്ദേഹം അവതരിപ്പിക്കുന്നുള്ളൂ.

ഇവയെല്ലാം അറിയുവാനും മനസ്സിലാക്കുവാനും അവസരം നല്കുന്ന സ്ഥാനങ്ങളിൽ ഇരുന്ന് സഭാ സേവനം നടത്തിയിട്ടുള്ള വ്യക്തിയാണ് ഗ്രന്ഥകാരൻ. മാത്രമല്ല, കാര്യങ്ങൾ കൃത്യമായി മനസ്സിലാക്കുവാനുള്ള കഴിവും അറിവുള്ള കാര്യങ്ങൾ സത്യസന്ധമായി അവതരിപ്പിക്കുവാനുള്ള ധൈര്യവും അദ്ദേഹത്തിനുണ്ട്. തന്റെ ആത്മരോഷം ആരെയൊക്കെ പിണക്കും എന്ന് ചിന്തിക്കുന്ന വ്യക്തിയുമല്ല അദ്ദേഹം. ആയതിനാൽ കോർ എപ്പിസ്കോപ്പയുടെ സഭാ വിഭാഗത്തെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ സത്യസന്ധവും ആധികാരികവും ആയ രേഖയായി ഗ്രന്ഥത്തെ ഞാൻ വിലയിരുത്തുന്നു. അതാണ് അതിനെ ആസ്പദമായി ഈ കത്ത് എഴുതുവാനും തുടർ ചിന്തകൾക്കും എന്നെ പ്രേരിപ്പിച്ചത്.

1985 ൽ തന്റെ വേദശാസ്ത്ര പഠനം പൂർത്തിയാക്കി നാട്ടിൽ തിരിച്ചെത്തിയതു മുതൽ അദ്ദേഹം പാത്രിയർക്കീസ് വിഭാഗത്തിന്റെ വൈദിക സെമിനാരിയുടെ പ്രധാന ചുമതലക്കാരനാണ്. അതുപോലെ ആ കക്ഷിയുടെ ആലോചന - ഭരണ-സമിതികളിലെല്ലാം അദ്ദേഹത്തിന്റെ സാന്നിധ്യമുണ്ട്. വ്യവഹാര കാര്യങ്ങളിൽ അദ്ദേഹത്തിന്റെ പങ്കിനെപ്പറ്റി അദ്ദേഹം തന്നെ സാക്ഷിക്കുന്നു. പ്രത്യേക സാഹചര്യങ്ങളിലെല്ലാം അദ്ദേഹത്തിന്റെ ഇടപെടലുകൾ നിർണ്ണായകവുമായിരുന്നു. അതുകൊണ്ട് ഈ ഗ്രന്ഥത്തിലെ പ്രമേയങ്ങൾ അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ആയിട്ടല്ല പ്രത്യുത തന്റെ അനുഭവ സാക്ഷ്യമായി വിലയിരുത്തേണ്ടതാണ്. ഒരു സാധാരണ സഭാംഗത്തിന്റെ അവതരണമായിരുന്നെങ്കിൽ അത് അവഗണിക്കാമായിരുന്നു. എന്നാൽ ഇത്തരത്തിലുള്ള ഒരു പ്രധാനപ്പെട്ട സഭാപ്രവർത്തകന്റെ നിരീക്ഷണങ്ങളും വിലയിരുത്തലും ആയതുകൊണ്ട് ഇത് പഠനത്തിനും ചിന്തയ്ക്കുമായി വിധേയമാക്കേണ്ടതുണ്ട്.

ഈ ഗ്രന്ഥത്തോടുള്ള പ്രതികരണം എന്ന നിലയിൽ പാത്രിയർക്കീസ് കക്ഷിയിലെ ചിലർ ചേർന്ന് 'വെളിപ്പെടാത്ത നിഗൂഢമായത് ഒന്നുമില്ല' എന്ന പേരിൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിലെ എഴുത്തുകാർ അത്ര ശ്രദ്ധിക്കപ്പെടുന്നവരോ അറിയപ്പെടുന്ന സഭാ പ്രവർത്തകരോ അല്ല.

അത് പ്രധാനമായും ബ. കോർഎപ്പിസ്കോപ്പയെ ആക്ഷേപിക്കുന്നതിനായി എഴുതിയതാണ് എന്ന് ആർക്കും മനസ്സിലാകും. എങ്കിലും പാത്രിയർക്കീസ് കക്ഷിയിൽ ഇന്ന് നടക്കുന്ന അന്തഃച്ഛിദ്രത്തെയും അച്ചടക്കമില്ലായ്മയെയും തന്നെയാണ് അതിലും പ്രതിപാദിക്കുന്നത്. വ്യത്യാസം, കോർ എപ്പിസ്കോപ്പ ചൂണ്ടിക്കാണിക്കുന്നവരല്ല ഇവയ്ക്ക് ഉത്തരവാദികൾ എന്നത് മാത്രം.

കോർ എപ്പിസ്കോപ്പയും അദ്ദേഹം ന്യായീകരിക്കുന്ന വരുമാണത്രെ ജീർണ്ണതയ്ക്ക് കാരണം എന്നാണ് അതിലെ നിഗമനം. കാരണക്കാരായ വ്യക്തികൾ ആരായിരുന്നാലും ഇന്നത്തെ പാത്രിയർക്കീസ് കക്ഷിയുടെ അവസ്ഥയെപ്പറ്റി രണ്ട് അവതരണങ്ങളിലും സ്ഥായിയായ വ്യത്യാസം കാണുന്നില്ല.

കോർ എപ്പിസ്കോപ്പയുടെ ഗ്രന്ഥത്തിൽ രണ്ട് ഭാഗങ്ങളാണ് ഉള്ളത്. അതിൽ, ഒന്നാമത്തെ ഭാഗത്ത് മലങ്കര ഓർത്തഡോക്സ് സഭയെപ്പറ്റിയുള്ള ആക്ഷേപങ്ങളും വിമർശനങ്ങളുമാണ് പ്രമേയം. പാത്രിയർക്കീസ് പക്ഷം സാധാരണയായി ഉയർത്തുന്ന ആരോപണങ്ങൾ മാത്രമാണവ. അതിന് ഉത്തരം കോടതിവിധികളിലും ഓർത്തഡോക്സ് സഭയുടെ പ്രതികരണങ്ങളിലും വ്യക്തമാക്കിയിട്ടുള്ളതാണ്. തങ്ങളുടെ ശത്രുക്കൾ എന്ന് ഗണിക്കുന്ന ഓർത്തഡോക്സ് സഭയെപ്പറ്റി പാത്രിയർക്കീസ് വിഭാഗം നടത്തുന്ന പരാമർശങ്ങളുടെ അടിസ്ഥാനമില്ലായ്മ അറിയാത്ത വ്യക്തിയല്ല കോർഎപ്പിസ്കോപ്പ .

വന്ദ്യ കോർഎപ്പിസ്കോപ്പ എഴുതിയിരിക്കുന്നത് യാക്കോബായ സഭയുടെ സമകാലിക ചരിത്രമാണ് എന്നത് ഗ്രന്ഥത്തിന്റെ ശീർഷകം തന്നെ സൂചിപ്പിക്കുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ ഉദ്ദേശ്യം ഓർത്തഡോക്സ് സഭയെപ്പറ്റി എഴുതുക എന്നതായിരുന്നില്ല. പിന്നെ എന്തിന് അദ്ദേഹം അത് എഴുതിച്ചേർത്തു എന്ന ചോദ്യം അവശേഷിക്കുന്നു.

തീർച്ചയായും യാദൃച്ഛികമായി അതിൽ വന്നുചേർന്നതല്ല; മറിച്ച് പ്രത്യേക ലക്ഷ്യത്തോടെ അത് അതിൽ എഴുതിച്ചേർത്തതാണ്. യാക്കോബായ സഭയുടെ ചരിത്രം മാത്രം അദ്ദേഹം അവതരിപ്പിച്ചിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ വിഭാഗത്തിൽ നിന്ന് അദ്ദേഹത്തിനെതിരെ ശിക്ഷാ നടപടി ഉണ്ടാകും എന്ന് അദ്ദേഹം മുമ്പ് കൂട്ടി മനസ്സിലാക്കി. എന്നാൽ ഗ്രന്ഥത്തിന്റെ ആദ്യഭാഗം ഓർത്തഡോക്സ് സഭയെ ഭള്ള് പറയാൻ ഉപയോഗപ്പെടുത്തിയാൽ ഗ്രന്ഥത്തിന് ഒരു നിഷ്പക്ഷ പ്രതിച്ഛായ കിട്ടും എന്ന് അദ്ദേഹം ചിന്തിച്ചു. അതുകൊണ്ട് തന്റെ സഭാവിഭാഗത്തിന്റെ ഇന്നത്തെ അവസ്ഥയെ പറ്റിയുള്ള തന്റെ വ്യഥ സഭാംഗങ്ങളുമായി അദ്ദേഹത്തിന് അതിന്റെ തീവ്രതയിൽ പങ്കിടണമായിരുന്നു. ഒപ്പം തന്നെ സഭാ ശിക്ഷയിൽ നിന്ന് രക്ഷപെടുകയും വേണം. അതുകൊണ്ട് വളരെ വിദഗ്ദമായി അദ്ദേഹം പുസ്തകത്തിന്റെ ഘടന ആസൂത്രണം ചെയ്ത് അവതരിപ്പിക്കുകയായിരുന്നു. തനിക്ക് അപകടം പറ്റാതെ സത്യം പുറത്ത് പറയുന്നതിനുള്ള തന്ത്രത്തിന്റെ ഭാഗമായി ഓർത്തഡോക്സ്കാരെ വിമർശിച്ചുവെന്ന് മാത്രം !

വന്ദ്യ കോർ എപ്പിസ്കോപ്പ അവതരിപ്പിച്ച കാര്യങ്ങൾ കേരളത്തിലെ പൊതു സമൂഹത്തിന് തീർത്തും അജ്ഞാതമല്ല. എല്ലായിടത്തും കേൾക്കുന്ന കാര്യങ്ങൾ തന്നെ. എങ്കിലും ആ കാര്യങ്ങൾ ആ വിഭാഗത്തിലെ തന്നെ ഏറ്റവും അംഗീകൃതനും കാര്യങ്ങൾ വസ്തുനിഷ്ഠമായും വ്യക്തിപരമായും മനസ്സിലാക്കുകയും ചെയ്തിട്ടുള്ള ആൾ എന്നനിലയിൽ കോർ എപ്പിസ്കോപ്പ വളച്ച് കെട്ടില്ലാതെ അവതരിപ്പിച്ചപ്പോൾ അത് ചരിത്ര രേഖയായി തീർന്നു. സത്യസന്ധമായ അദ്ദേഹത്തിന്റെ അവതരണത്തിന് ചരിത്ര വിദ്യാർത്ഥികൾ എന്നും കടപ്പെട്ടിരിക്കുന്നു. യാക്കോബായ സഭാ വിഭാഗത്തെക്കുറിച്ച് വന്ദ്യ കോർ എപ്പിസ്കോപ്പയുടെ നിരീക്ഷണങ്ങൾ സംക്ഷിപ്തമായി താഴെ കൊടുക്കുന്നു.

1. ഗ്രന്ഥകാരൻ ചൂണ്ടിക്കാണിക്കുന്ന ഒരു വസ്തുത യാക്കോബായ സഭയിലെ സ്ഥിരമായ ആഭ്യന്തര കലഹവും അരാജകത്വവുമാണ്. അച്ചന്റെ തന്നെ വാക്കുകൾ ശ്രദ്ധിക്കുക:

എപ്പോഴെല്ലാം യാക്കോബായ സഭയ്ക്ക് വിജയവും സ്വാതന്ത്ര്യവും കിട്ടിയോ അന്നെല്ലാം ആഭ്യന്തര കലഹവും തൊഴുത്തിൽ കുത്തും പാരവയ്പുമാണ് നടന്നിട്ടുള്ളത് (പേജ് 44).

ഈ വസ്തുത സ്ഥാപിക്കുന്നതിനായുള്ള അച്ചന്റെ ചരിത്ര നിരീക്ഷണവും തീക്ഷ്ണമായ യാഥാർത്ഥ്യ ബോധവും തുടർ ഭാഗങ്ങളിൽ വ്യക്തമാകുന്നുണ്ട്.

2: യാക്കോബായ വിഭാഗ നേതൃത്വത്തിന് നിയമത്തോടും നിയമ വ്യവസ്ഥിതിയോടുമുള്ള നിഷേധാത്മക നിലപാടാണ് മറ്റൊരു പരാമർശ വിഷയം. ഗ്രന്ഥകാരന്റെ വാക്കുകൾ :

ഭരണഘടന ഉണ്ടാക്കുവാനുള്ള ഓരോ ശ്രമവും തകർക്കപ്പെടുകയായിരുന്നു. മുകളിൽ പറഞ്ഞ മെത്രാപ്പോലീത്ത (മാർ ദിവന്നാസിയോസ്) യും അദ്ദേഹത്തിന്റെ ഗുണ്ടാ സംഘവും ചേർന്ന് ഉണ്ടായ സകല ഭരണഘടന (നക്കലുകളും) കളും തള്ളി. സഭയ്ക്ക് ഒരു ഭരണഘടന എന്ന സ്വപ്നം എന്നേയ്ക്കുമായി അവസാനിപ്പിച്ചു (പേജ് 45).

ഇത് എന്തുകൊണ്ടാണ് എന്നതിന് അദ്ദേഹം മറുപടി പറയുന്നു:

'നാം ഒരു നിയമവും അനുസരിക്കുകയില്ല. ഒരച്ചടക്കവും പാലിക്കില്ല.. ഇത് യാക്കോബായ സഭയുടെ മുഖമുദ്രയാണ്. നേതൃത്വത്തിൽ ഇരിക്കുന്നവരാണ് ഏറ്റവും അധികം നിയമം ലംഘിക്കുന്നത്' ( പേജ് 42) .

യാക്കോബായ സഭ നിയമ വാഴ്ച പ്രതിരോധിക്കുന്ന വിധ്വംസക സമൂഹമെന്നാണ് ഗ്രന്ഥകാരൻ വിലയിരുത്തുന്നത്.

3 . റൗഡിസത്തിന് നേതൃത്വം നൽകുന്നവരും റൗഡികളുമായ സഭാ പ്രവർത്തകരാണ് സഭാ ഭരണം നടത്തുന്നത്. റൗഡികളെക്കൊണ്ട് വ്യത്യസ്ത അഭിപ്രായങ്ങളെയും വിയോജിപ്പുള്ള സഭാ പ്രവർത്തകരെയും നേതാക്കന്മാർ നിശബ്ദരാക്കുന്നു. ഗ്രന്ഥകാരന്റെ വാക്കുകൾ:

'(കാലം ചെയ്ത) ശ്രേഷ്ഠ ബാവായെ തറ പറ്റിച്ച് ഇല്ലായ്മ ചെയ്യുന്നതിനായി ആ മെത്രാച്ചന്റെ നേതൃത്വത്തിൽ ഗുണ്ടാ സംഘം രൂപപ്പെട്ടു. അദ്ദേഹത്തെ പീഡിപ്പിക്കുകയും നിഷ്ക്രിയനാക്കുകയും ചെയ്തു' (പേജ് 44 ).

ഇവിടെ ഗുണ്ടാസംഘത്തെ ഉപയോഗപ്പെടുത്തുക മാത്രമല്ല , അത് രൂപീകരിച്ച് നേതൃത്വം നൽകുക കൂടിയാണ് ഒരു പ്രമുഖ മെത്രാപ്പോലീത്ത ചെയ്തു വന്നിരുന്നത്. ആരാണിത് ? മാർ ദിവന്നാസിയോസ് അഥവാ ഇന്നത്തെ യാക്കോബായ സഭയുടെ അദ്ധ്യക്ഷൻ ശ്രേഷ്ഠ ബാവ തന്നെ! തന്റെ സഭാ തലവനെ പ്പറ്റിയുള്ള ഗ്രന്ഥകാരന്റെ സാക്ഷ്യപത്രം. ഭരണഘടനാ സൃഷ്ടി തടയുന്നതും വിയോജിപ്പുള്ളവരെ കായികമായി കൈകാര്യം ചെയ്യുന്നതും സഭാ നേതാക്കന്മാരെ പാത്രിയർക്കീസ് ബാവയെ സ്വാധീനിച്ച് മുടക്കിക്കുന്നതും എല്ലാം ഇവർ തന്നെ. ഗ്രന്ഥകാരന്റെ വാക്കുകളിൽ :

'പാത്രിയർക്കീസ് ബാവായെക്കൊണ്ട് കാലം ചെയ്ത ശ്രേഷ്ഠ ബാവാക്കെതിരെ വജ്രായുധമായ മുടക്ക് കല്പന വരെ എഴുതിക്കുവാൻ മെത്രാച്ചനും ഗുണ്ടാസംഘത്തിനും കഴിഞ്ഞു' (പേജ് 45).

4. അടുത്ത വിഷയം ആ വിഭാഗത്തിൽ നടക്കുന്ന അഴിമതിയുടെ വ്യാപനമാണ്.

പെന്തക്കൊസ്ത് പാരമ്പര്യമുള്ള ബിലീവേഴ്സ് സഭാദ്ധ്യക്ഷനിൽ നിന്ന് 5 കോടി രൂപ വാങ്ങി വി. തൈലം (മൂറോൻ) വില്പനച്ചരക്കാക്കി. 2002–2017 കാലഘട്ടത്തിൽ മെത്രാന്മാരായി വാഴിക്കപ്പെട്ടവരിൽ നിന്ന് 50 ലക്ഷം മുതൽ 1.25 കോടി രൂപ വരെ കോഴവാങ്ങി മേല്പട്ട സ്ഥാനം ക്രയ വസ്തുവാക്കി. മാർക്കറ്റ് മൂല്യം അനുസരിച്ച് 2 ലക്ഷം മുതൽ 10 ലക്ഷം രൂപ വരെ വിലയ്ക്ക് സഭാ ബഹുമതികൾ വിതരണം ചെയ്തു വന്നിരുന്നു. സഭയുടെയും സഭാ സ്ഥാപനങ്ങളുടെയും വാർഷിക കണക്കുകൾ 18 വർഷമായിട്ട് അവതരിപ്പിക്കപ്പെടുന്നില്ല (അനുബന്ധം).

ഇവയൊക്കെ പറഞ്ഞു കേട്ടിരുന്നുവെങ്കിലും ബ. അച്ചനാണ് ഇവ ആധികാരിക വസ്തുതകളെന്ന് സാക്ഷ്യപ്പെടുത്തിയത്.

5. സഭയുടെ എപ്പിസ്കോപ്പൽ നേതൃത്വം അങ്ങേയറ്റം വഷളായി എന്ന് പുസ്തകം സാക്ഷ്യപ്പെടുത്തുന്നു. ഗ്രന്ഥകാരന്റെ വാക്കുകൾ :

'യാക്കോബായ സഭയുടെ നേതൃത്വം അങ്ങേയറ്റം ഭയാനകമായിത്തീർന്നിരിക്കുന്നു. അഹങ്കാരത്തിന്റെയും അധികാരഭ്രമത്തിന്റെയും സ്ഥാനമോഹത്തിന്റെയും ആഢംബര തൃഷ്ണയുടെയും കാളകൂട വിഷം അമൃതം പോലെ കുടിച്ച് മദിക്കുകയാണ്' (പേജ് 53 ).

ഈ അവസ്ഥയ്ക്ക് മാറ്റ സാധ്യതയുമില്ല എന്ന നിഗമനത്തിൽ ഗ്രന്ഥകാരൻ എത്തുന്നു:

'കഴിഞ്ഞ 18 വർഷമായി ഈ പൈശാചിക പാരമ്പര്യം യാക്കോബായ സുറിയാനി സഭയുടെ നേതൃത്വത്തിൽ വളരെ ആഴത്തിൽ വേരോടിക്കഴിഞ്ഞു. ഈ പൈശാചിക പാരമ്പര്യത്തിൽ നിന്നും ഈ സഭയെ വീണ്ടെടുക്കുവാൻ ഒരു ശക്തിക്കും കഴിയുകയില്ല. ഇത് സത്യം'.

സഭയെ സ്നേഹിച്ച് പാരമ്പര്യമുള്ള കുടുംബത്തിലെ അംഗമായ കോർ എപ്പിസ്കോപ്പ ഈ വിഷയങ്ങൾ എണ്ണി എണ്ണി അവതരിപ്പിക്കുന്നത് താൻ ജീവനു തുല്യം സ്നേഹിക്കുന്ന സഭയെ മുറിവേല്പിക്കാനോ വേദനിപ്പിക്കാനോ ആക്ഷേപിക്കാനോ അല്ല പ്രത്യുത തന്റെ ആത്മവ്യഥ പങ്കിടുവാൻ മാത്രമാണ് എന്ന് അദ്ദേഹത്തെ അറിയാവുന്നവർ സംശയിക്കില്ല.

ഞാൻ ഈ ഗ്രന്ഥത്തെ വിശകലനം ചെയ്യുന്നത് പാത്രിയർക്കീസ് പക്ഷത്തെ ആക്ഷേപിക്കാനല്ല. ഒരു സമയത്ത് അതിന്റെ ഭാഗമായിരുന്ന എനിക്ക് അതിന് സാധിക്കുകയില്ല. ബ. അച്ചന്റെ വ്യഥ ഞാൻ ഉൾക്കൊള്ളുക തന്നെയാണ്. വിഷയങ്ങൾ ശരിയായി മനസ്സിലാക്കുവാൻ പാത്രിയർക്കീസ് പക്ഷത്തെ സഹോദരൻമാരെ പ്രാപ്തരാക്കി ഈ ദുരവസ്ഥയിൽ നിന്നും അവരെ മോചിപ്പിച്ച് സഭാ ഐക്യത്തിന് ഒരുക്കേണ്ടത് എന്റെയും കടമയാണ് എന്ന് ഞാൻ ചിന്തിക്കുന്നതുകൊണ്ടാണ് ഇതിന്റെ കാരണങ്ങളും പരിഹാരവും അന്വേഷിക്കുന്നത്.

മലങ്കര സഭയിലെ ഭിന്നിപ്പിന് ശേഷം ഓർത്തഡോക്സ് സഭയ്ക്ക് കുറവുകൾ ഏറെ ഉണ്ടാകാമെങ്കിലും ഇത്രമാത്രം തകർച്ച ഉണ്ടായിട്ടില്ല. പൗരോഹിത്യ ശ്രേണിയിൽ ഒറ്റപ്പെട്ട ചിലർക്ക് വീഴ്ചകൾ സംഭവിച്ചിട്ടുണ്ട് എങ്കിലും സഭാ ജീവിതം പാത്രിയർക്കീസ് പക്ഷത്തോളം ഗുരുതരാവസ്ഥയിൽ എത്തി എന്ന് പറയാനാവില്ല. ഒരേ സഭയുടെ ഭാഗമായിരുന്നിട്ടും പാത്രിയർക്കീസ് കക്ഷി ഇത്ര പരിതാപകരമായ രീതിയിൽ അധ:പതിച്ച് പോയത് എങ്ങനെ എന്ന സമസ്യയ്ക്ക് ഉത്തരം കണ്ടെത്താനുള്ള ശ്രമത്തിന്റെ ഭാഗമാണ് ഈ ഗ്രന്ഥ നിരൂപണം. കോർ എപ്പിസ്കോപ്പ എണ്ണമിട്ട് പറയുന്ന കുഴപ്പങ്ങൾ സാന്ദർഭികമോ , താത്ക്കാലികമോ ആയി വന്ന് ഭവിച്ച കാര്യങ്ങളല്ല. ഇത് ഒരു സമൂഹത്തിന്റെ വീണ്ടെടുപ്പ് സാധ്യതയില്ലാത്ത ജീർണ്ണതയുടെ ലക്ഷണങ്ങൾ ആണ്. ഈ അവസ്ഥയുടെ കാരണങ്ങളും അവ സൃഷ്ടിക്കുന്ന പ്രത്യാഘാതങ്ങളും അതിൽ നിന്നുള്ള മോചന സാധ്യതകളുമാണ് അന്വേഷണ വിധേയമാക്കേണ്ടത്.

വളർച്ചയും സാക്ഷ്യവുമുള്ള ഒരു സഭാ സമൂഹത്തിന് ചില അനുപേക്ഷണീയ ഘടകങ്ങൾ ആവശ്യമാണ്. അതിൽ ഒന്നാണ് വ്യവസ്ഥാപിതമായ ഒരു ഭരണ സംവിധാന (administrative system) ത്തിനുള്ളിൽ പ്രവർത്തിക്കുക എന്നത്. എന്നാൽ സിസ്റ്റത്തിന്റെ ലക്ഷ്യം വ്യക്തമാക്കേണ്ടതുണ്ട്. അത് വഴക്കമില്ലാത്ത അധികാരകേന്ദ്രവും നിർവ്വികാരമായ അധികാര ഘടനയുമായി തെറ്റിദ്ധരിച്ചു കൂടാ. സഭയുടെ ശുശ്രൂഷകൾ നിർവിഘ്നമായും സ്വതന്ത്രമായും നിർവ്വഹിക്കുന്നതിനും സുവിശേഷത്തിന്റെ വെളിച്ചവും സൗരഭ്യവും വ്യാപരിക്കുന്നതിനും പരിശുദ്ധാത്മാവിന്റെ വ്യാപാരവും നിറവും ആത്മാവിലുള്ള പുതുക്കവും വിശ്വാസികളിൽ ലഭ്യമാക്കി ക്രിസ്തു ബന്ധത്തിലുള്ള വളർച്ചയ്ക്കും രക്ഷാനുഭവത്തിനും വിശ്വാസികളെ സാധ്യമാക്കി വിശ്വാസ സമൂഹത്തിന്റെ കൂട്ടായ്മ യാഥാർത്ഥ്യമാക്കുന്നതിനും വേണ്ടിയുള്ള ക്രമീകരണമായി അതിനെ മനസ്സിലാക്കണം. എന്നാൽ സംവിധാനത്തിനുള്ളിൽ അധികാര കേന്ദ്രീകരണവും ഘടനയുടെ കാർക്കശ്യവും ശക്തമാകാതെ നിരന്തര ജാഗ്രത പുലരുകയും വേണം.

ആദിമകാലം മുതൽ സഭകൾ ഇത്തരത്തിൽ ഒരു സംവിധാനത്തിലാണ് പ്രവർത്തിച്ച് വന്നിരുന്നത്. അതിനുള്ള സാഹചര്യം മലങ്കരസഭയിൽ ആദ്യം മുതൽ സൃഷ്ടിക്കപ്പെട്ടില്ല. കൂനൻ കുരിശിനു ശേഷം ആദ്യമായി ഒരു നാട്ടു മെത്രാൻ ഉണ്ടാകുന്നതുവരെ വിദേശത്ത് നിന്ന് വല്ലപ്പോഴും ഇവിടെ എത്തിയിരുന്ന മേല്പട്ടക്കാരായിരുന്നു ഈ സഭയുടെ വൈദിക – ആത്മീക ആവശ്യങ്ങൾ നിർവ്വഹിച്ച് വന്നിരുന്നത്. ഇവിടെയുള്ളവർക്ക് തന്നെ അതിന് ചുമതല നൽകാൻ പുറത്തുള്ള സഭാകേന്ദ്രങ്ങൾ അനുവദിച്ചിരുന്നില്ല. അനിവാര്യമായ സാഹചര്യത്തിൽ വൈദികർ ചേർന്ന് ഒന്നാം മർത്തോമയെ ആരുടെയും അനുവാദം കൂടാതെ വാഴിച്ചതോടെയാണ് നാട്ടുകാരന് മെത്രാനാകാനുള്ള അവസരം നിലവിൽ വന്നത്. എങ്കിലും അദ്ദേഹത്തിന്റെ സ്വതന്ത്ര പിന്തുടർച്ച നിലനിർത്തുവാനുള്ള ക്രമീകരണങ്ങൾ മധ്യപൂർവ്വ ദേശത്തെ സഭാ കേന്ദ്രങ്ങൾ നല്കിയില്ല. സ്വാതന്ത്ര്യമില്ലാത്ത സഭാ നേതൃത്വത്തിന് വ്യവസ്ഥാപിത ഭരണ – വൈദിക സംവിധാനം (administrative and ecclesiastical system) സൃഷ്ടിക്കുവാനാകുമായിരുന്നില്ല.

കോടതി വിധിയിലൂടെ നിയമാനുസൃതമായി ലഭിച്ച സഭാധികാരങ്ങൾ നിർവ്വഹിക്കുന്ന സഭാ നേതൃത്വം ഉണ്ടായത് റോയൽ കോടതി വിധിയോടെ ആയിരുന്നു. പ.അബ്ദുള്ള പാത്രിയർക്കീസ് ബാവാ ആ സിസ്റ്റം തന്റെ അധികാര പ്രയോഗത്തിന് ഭീഷണിയായിക്കണ്ട് മലങ്കര മെത്രാപ്പോലീത്തയെ മുടക്കി അധികാരമില്ലാത്ത സമാന്തര സംവിധാനം സൃഷ്ടിക്കുകയായിരുന്നു. അതായത്, ഫലപ്രദവും പ്രവർത്തന സ്വാതന്ത്ര്യവുമുള്ള ഒരു വ്യവസ്ഥാപിത സംവിധാനത്തിന് നിയമപരമായ അംഗീകാരം കിട്ടിയപ്പോൾ അത് മലങ്കരയിൽ തന്റെ ഇടപെടൽ സാധ്യതയ്ക്ക് തടസ്സമാകുമെന്ന് ചിന്തിച്ച് അതിനെ തകർക്കുവാനാണ് പാത്രിയർക്കീസ് ബാവ ഉദ്യമിച്ചത്. മലങ്കരയിൽ കാര്യക്ഷമവും സ്വതന്ത്രവുമായ ഒരു സംവിധാനം രൂപപ്പെടുവാൻ അന്ത്യോഖ്യ പാത്രിയർക്കേറ്റ് അനുവദിക്കാതിരുന്നതിന്റെ ഭവിഷ്യത്താണ് ഇന്നത്തെ പാത്രിയർക്കീസ് കക്ഷിയിലെ ദുരവസ്ഥയ്ക്ക് കാരണം.

1912 ൽ ഇവിടെ കാതോലിക്കേറ്റ് സ്ഥാപിതമായി. മേല്പട്ടക്കാരെ വാഴിക്കുവാനും വി. തൈലം സൃഷ്ടിക്കുവാനുമുള്ള സ്വാതന്ത്ര്യം അതോടെ ഈ സഭയ്ക്ക് ലഭ്യമായി. കാതോലിക്കേറ്റ് സൃഷ്ടിച്ചതിന് കാനോനികമായ എന്തെങ്കിലും ന്യൂനത ഉണ്ട് എന്നായിരുന്നു പരാതിയെങ്കിൽ അതില്ലാത്ത കാതോലിക്കറ്റ് സ്ഥാപിക്കുന്നതിനായിരുന്നു പാത്രിയർക്കീസ് തയ്യാറാകേണ്ടിയിരുന്നത്. എന്നാൽ തിരിച്ചാണ് സംഭവിച്ചത്. അധികാരം ഇല്ലാത്ത ഒരു മലങ്കര മെത്രാപ്പോലീത്തയെ ഇവിടെ നിയോഗിച്ച് നിലവിൽ വന്ന സ്വതന്ത്ര കാതോലിക്കേറ്റ് അനധികൃതമാണ് എന്ന് സ്ഥാപിക്കുവാനുള്ള ശ്രമമാണ് അന്നുമുതൽ നടന്നു വന്നിരുന്നത്. അതുകൊണ്ട് കാതോലിക്കേറ്റ് മേല്പട്ടക്കാരെ വാഴിച്ചതും മൂറോൻ കൂദാശ ചെയ്തതുമെല്ലാം അസാധുവാണെന്ന് ബോധ്യപ്പെടുത്തുവാനായിരുന്നു പാത്രിയർക്കീസിന്റെ ശ്രമം. രൂപീകൃതമായ സ്വതന്ത്ര സംവിധാനത്തെ ദുർബലപ്പെടുത്തുവാനും അധികാരമില്ലാത്ത മലങ്കര മെത്രാപ്പോലീത്തയെ ഇടനില നിർത്തി തടസ്സമില്ലാതെ ഇവിടെ ഭരണം കയ്യാളുവാനുമാണ് പാത്രിയർക്കേറ്റ് ശ്രമിച്ചത്. അതുകൊണ്ട് 1912 മുതൽ തന്നെ പാത്രിയർക്കീസ് കക്ഷിയിൽ ഐക്യവും സ്വരുമയും ഉണ്ടായിരുന്നതായി കാണുന്നില്ല.

സ്വതന്ത്രവും നിയമാനുസൃതവുമായ സംവിധാനം നിലനില്ക്കുന്നിടത്താണ് നിയമ വിധേയത്വവും അച്ചടക്കവും പുലരുകയും അരാജകത്വവും അഴിമതിയും നിയന്ത്രിക്കപ്പെടുകയും ഉള്ളൂ . പാത്രിയർക്കേറ്റിന് യഥേഷ്ടം ഇവിടെ ഇടപെടുവാനും അധികാരം പ്രയോഗിക്കുന്നതിനും ഉള്ള സാധ്യതയ്ക്ക് നിയന്ത്രണം വരാതിരിക്കുന്നതിനായി തന്റെ വിഭാഗത്തിൽ ഭരണഘടനയോ സ്വതന്ത്ര സംവിധാനമോ ഉണ്ടാകാതിരിക്കുവാൻ പാത്രിയർക്കീസ് ബാവ ശ്രദ്ധിച്ചു. പാത്രിയർക്കീസ് ആഗ്രഹിച്ചിരുന്നെങ്കിൽ വളരെ മുമ്പു തന്നെ ഇവയെല്ലാം ഉണ്ടാക്കുവാൻ സാധിക്കുമായിരുന്നു.

1975–95 കാലഘട്ടത്തിൽ ഇവിടെ ഒരു സമാന്തര കാതോലിക്കേറ്റ് ഉണ്ടാക്കേണ്ടി വന്നു. അത് പാത്രിയർക്കീസിന്റെ സന്മനസ്സുകൊണ്ട് ആയിരുന്നില്ല. അത് കേസിന് അനിവാര്യമായ നിയമ സമ്മർദ്ദം കൊണ്ട് മാത്രമായിരുന്നു. എന്നാൽ ഇവിടെ പാത്രിയർക്കേറ്റിന്റെ കീഴിൽ സൃഷ്ടിക്കപ്പെട്ട കാതോലിക്കേറ്റിന് കാനോനിക അധികാരവും 34 ഭരണഘടന വിഭാവനം ചെയ്യുന്ന സ്വാതന്ത്ര്യവും സ്വയംപര്യാപ്തതയും ഉണ്ടായിരുന്നില്ല. അധികാരമില്ലാതിരുന്ന ശ്രേഷ്ഠ കാതോലിക്കേറ്റിനോട് പാത്രിയർക്കീസ് കക്ഷിയിലെ മിക്ക മേല്പട്ടക്കാരും സഹകരിച്ചില്ല. അതിനെപ്പറ്റിയാണ് കോർ എപ്പിസ്കോപ്പ വിവരിക്കുന്നത്. നിരന്തരമായി അവർ കാതോലിക്കേറ്റിനോട് ഏറ്റുമുട്ടി. അതിനായി ആദായി കോർ എപ്പിസ്കോപ്പ പറയുന്നതുപോലെ ഗുണ്ടകളെ ഉപയോഗപ്പെടുത്തി. അതായത്, സ്വയം നിർണ്ണയാവകാശമില്ലാത്ത കാതോലിക്കേറ്റും ഭരണത്തിന് ഒരു രേഖയും സംവിധാനവും (system) ഇല്ലാത്തിടത്ത് പുറത്തു നിന്നുള്ള ഇടപെടലും ആഭ്യന്തര കലഹവും സാധാരണമാകും. ഈ സാഹചര്യത്തിൽ കോർ എപ്പിസ്കോപ്പ അച്ചൻ വിവരിക്കുന്ന അന്തരീക്ഷം സ്വാഭാവികമായും സൃഷ്ടിക്കപ്പെടും. അന്നത്തെ അന്തഃച്ഛിദ്രത്തിന്റെ ഭീകരത മനസ്സിലാക്കാൻ ' ശ്രേഷ്ഠ കാതോലിക്കയും മാർ ദിവന്നാസിയോസും' എന്ന രേഖാ സമാഹാരം വായിച്ചാൽ മതിയാകും.

പാത്രിയർക്കീസ് പക്ഷം മലങ്കര സഭയുടെ വ്യവസ്ഥാപിത സംവിധാന (system) ത്തിലേക്ക് വരുന്നതിനുള്ള 1995 ലെ കോടതി വിധി ധിക്കരിച്ച് അരാജകത്വ മുന്നേറ്റത്തിന് പാത്രിയർക്കീസ് ആ വിഭാഗത്തെ അനുവദിച്ച് കൂട്ട് നില്ക്കുകയായിരുന്നു. വ്യവസ്ഥാപിതമായ ഭരണ സംവിധാനം നിലനില്ക്കുന്നിടത്തേ അച്ചടക്കവും ഐക്യവും നിലനില്ക്കുകയുള്ളൂ . എന്നാൽ നിയമാനുസൃതവും സ്വതന്ത്രവുമായ സംവിധാനം ഇല്ലാത്തിടത്ത് കാര്യങ്ങൾ നിർവ്വഹിക്കുന്നത് കയ്യൂക്കിലൂടെയാണ്. അത് പ്രവൃത്തി പഥത്തിൽ വരുത്താൻ റൗഡികളുടെ ഉപയോഗപ്പെടുത്തൽ വേണ്ടി വരുന്നു. അതുകൊണ്ട് പാത്രിയർക്കീസ് കക്ഷിയിലെ ഇന്നത്തെ ദുരവസ്ഥയ്ക്ക് അടിസ്ഥാന കാരണം എപ്പിസ്കോപ്പൽ നേതൃത്വത്തിന്റെ കുഴപ്പമോ അവർ ഉപയോഗപ്പെടുത്തുന്ന റൗഡികളുടെ സാന്നിധ്യമോ മാത്രം അല്ല, പ്രത്യുത നിയതമായ സംവിധാനത്തിന്റെയും പ്രവർത്തന സ്വാതന്ത്ര്യത്തിന്റെയും അധികാര ഘടനയെ നിയന്ത്രിക്കുന്ന ഭരണഘടനയുടെയും അസാന്നിധ്യമാണ്. അവിടെ അരാജകത്വം സ്വാഭാവികമായി നിർദ്ധരിക്കും. അതുകൊണ്ട് പാത്രിയർക്കീസ് കക്ഷിയിൽ പാത്രിയർക്കീസും അദ്ദേഹത്തെ ആശ്രയിച്ച് കഴിയുന്ന നേതാക്കന്മാരും ഒരിക്കലും ഇവിടെ ഒരു സ്വതന്ത്ര – വ്യവസ്ഥാപിത സംവിധാനം സൃഷ്ടിക്കുവാൻ അനുവദിക്കില്ല , ശ്രമിക്കുകയുമില്ല. ഇതിന് പരിഹാരം എന്നത് നിയമാനുസൃതം സൃഷ്ടിക്കപ്പെട്ട സഭാ ഭരണഘടന വിഭാവനം ചെയ്തിരിക്കുന്ന സംവിധാനത്തിനുള്ളിൽ നിലനില്ക്കുന്നതിന് പാത്രിയർക്കീസും പാത്രിയർക്കീസ് കക്ഷിയും തയ്യാറാവുകയാണ്. സഭയിൽ സന്മനസ്സുള്ളവർ സഭയുടെ ഭാവിയെയും സമാധാനത്തെയും പ്രതി സാഹസികമായ നിലപാട് എടുക്കാൻ ഒരുങ്ങുകയാണ് ബഹുമാന്യനായ കോർ എപ്പിസ്കോപ്പ പറയുന്ന ഈ 'ഭീകരാവസ്ഥയിൽ നിന്നും ഭാവി ദുരന്തത്തിൽ' നിന്നും പാത്രിയർക്കീസ് വിഭാഗത്തിന് രക്ഷപെടുവാനുള്ള മാർഗ്ഗം.

പരിശുദ്ധ പാത്രിയർക്കീസ് ബാവ മലങ്കരയിൽ രൂപപ്പെട്ട വ്യവസ്ഥാപിത സംവിധാനത്തെ എതിർക്കുന്നത് അത് തന്റെ അധികാരത്തിനും സ്വാതന്ത്ര്യത്തിനും ഭീഷണിയാണ് എന്ന അടിസ്ഥാനരഹിതമായ ചിന്തയിൽ നിന്നാണ്. അതുകൊണ്ട് ഭരണഘടനയും പൗരസ്ത്യ കാതോലിക്കയുടെ സ്ഥാന– ബഹുമാന വിശേഷണങ്ങളും എന്തിന് കല്പന എഴുതുന്ന മഷിയുടെ നിറം പോലും മറുതലിപ്പിന്റെ പ്രതീകങ്ങളായി അദ്ദേഹം കണക്കാക്കുന്നു. അദ്ദേഹത്തിന്റെ ഈ ശങ്ക ഇവിടെയുള്ള പാത്രിയർക്കീസ് കക്ഷിയുടെ പൊതുബോധത്തിൽ കടത്തിവിട്ട് മുതലെടുക്കുവാൻ ആ സമൂഹത്തിന്റെ നേതൃത്വം ശ്രമിക്കുന്നു. അങ്ങനെ ഇവിടെ നിലനില്ക്കുന്ന വ്യവസ്ഥാപിത സഭാ സംവിധാനത്തിനെതിരായി നിഷിദ്ധ വികാരങ്ങൾ സൃഷ്ടിക്കുന്നതിൽ അവർ വിജയിക്കുന്നു. അതുകൊണ്ട് പാത്രിയർക്കീസ് ഭാഗത്തിലെ സാധുക്കളായ വിശ്വാസികൾ അവരുടെ വിഭാഗത്തിന് നിയമപരമായ പരാജയങ്ങൾ ഉണ്ടാകുമ്പോഴും തിരിച്ചറിവുകൾക്ക് വിധേയരാകാതെ കടുത്ത വാശിയോടെ വ്യവസ്ഥാപിത സഭാ സംവിധാനത്തിനെതിരായി നില്ക്കുകയും ശത്രുതയോടെ പ്രതികരിക്കുകയും ചെയ്യുന്നു. വിശ്വാസികളുടെ മനസ്സിൽ വിദ്വേഷം കുത്തി നിറയ്ക്കുന്ന നേതാക്കന്മാർ സമൂഹത്തിന്റെ പ്രവാചകരും രക്ഷകരുമായി ആരാധിക്കപ്പെടുകയും ചെയ്യുന്നു . അതുകൊണ്ട് അവർ എന്ത് അതിക്രമം ചെയ്താലും ജനത്തിന് വ്യത്യസ്താഭിപ്രായം ഉണ്ടാകുന്നില്ല. ഇത് കോർ എപ്പിസ്കോപ്പയുടെ ചിന്തയിൽ വന്നിട്ടില്ല എന്ന് തോന്നുന്നു.

സഭാ സംവിധാനത്തിനെതിരെയുള്ള കടന്നു കയറ്റം സൃഷ്ടിച്ചത് സഭയിലെ വിഭജനം മാത്രമായിരുന്നില്ല; സഭയുടെ അജപാലന പരാജയത്തിനും സാക്ഷ്യരംഗത്തെ തകർച്ചയ്ക്കും അത് കാരണമായി. ആ യാഥാർത്ഥ്യം തിരിച്ചറിയുവാൻ കഴിയാത്തവരാണ് സഭ പങ്ക് വെയ്ക്കാൻ ശഠിക്കുന്നത് ! സഭാ വിജ്ഞാനീയത്തിന്റെ ബാലപാഠം അറിയുന്നവർക്ക് ഈ സംവിധാനം നശിപ്പിക്കുന്നതിന് നീതീകരണം കണ്ടെത്തുവാനും വിഭജനത്തിനുള്ള ഉപദേശം നൽകുവാനും ആവില്ല. ആദിമ നൂറ്റാണ്ടുകളിൽ മെഡിറ്ററേനിയൻ പ്രദേശത്ത് അന്നത്തെ സാമൂഹ്യ – രാഷ്ട്രീയ– സാംസ്ക്കാരിക സ്വാധീനത്തിൽ രൂപപ്പെട്ട സഭാ വിജ്ഞാനീയത്തിൽ നിന്നും സ്വതന്ത്രമായി ഈ നാടിനും കാലഘട്ടത്തിനും യോജിച്ച സഭാ വിജ്ഞാനീയവും ചേരുന്ന സംവിധാനവും സൃഷ്ടിക്കുവാൻ ശ്രമിക്കേണ്ട സഭയിലെ ജനങ്ങൾ കലഹിക്കേണ്ട സാഹചര്യം സൃഷ്ടിച്ചത് നിലനിന്ന സംവിധാനത്തോട് പാത്രിയർക്കീസ് ബാവ പ്രകടിപ്പിച്ച അസഹിഷ്ണുതയാണ്. പാത്രിയർക്കീസ് ബാവായുടെ അധികാരം ഉറപ്പിക്കലല്ല സഭ ശ്രദ്ധിക്കേണ്ടത് , പ്രത്യുത സുഗമമായ ശുശ്രൂഷയ്ക്ക് ആവശ്യമായ സംവിധാനം സൃഷ്ടിക്കുന്നതിനുള്ള വഴി അന്വേഷിക്കുകയാണ് .

സംവിധാനമില്ലാത്ത ഒരു സമൂഹം നിലനില്ക്കുന്നത് അതിന്റെ നേതാക്കളും അധികാര സ്ഥാനികളും അമാനുഷരായി അവതരിപ്പിക്കപ്പെട്ടും അവരുടെ സ്ഥാനാധികാരങ്ങൾ ദൈവദത്തമാണ് എന്നും അത് ചോദ്യം ചെയ്യപ്പെടാവുന്ന




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





തല്ല എന്നും ഉള്ള ധാരണ ജനത്തിൽ സൃഷ്ടിച്ചുമാണ്. ഈ തരത്തിലുള്ള മിത്ത് വത്ക്കരണം സംഘർഷ സാഹചര്യത്തിൽ എളുപ്പമാണ്. കാരണം അവിടെ ഒരു വ്യവസ്ഥാപിത സംവിധാനത്തിൽ ഉള്ളതു പോലെ സംസ്ഥാപിത ചട്ടക്കൂടോ യുക്തിഭദ്രമായി ചിന്തിക്കുന്ന സമൂഹമോ ഇല്ല. അതുകൊണ്ട് നേതാക്കൻമാർ എന്തു തന്നെ പ്രവർത്തിച്ചാലും അതിന് എതിരഭിപ്രായമോ ചെറുത്തുനില്പോ ആദ്യ ഘട്ടത്തിൽ പ്രതീക്ഷിക്കേണ്ടതില്ല. ജനം നേതാക്കന്മാരെ ആരാധനാ പൂർവ്വമാണ് കാണുന്നതും പിന്തുണയ്ക്കുന്നതും. എന്നാൽ ഈ രീതിക്കെതിരെ സമൂഹത്തിൽ ചിന്താശേഷിയുള്ള വ്യക്തികളും കൂട്ടങ്ങളും പുനർവിചിന്തനം നടത്തേണ്ടതുണ്ട്. നേതാക്കൻമാർ തങ്ങളെ തെറ്റായ ദിശയിൽ നയിക്കുന്നു എന്ന് ജനത്തിന് ബോധ്യപ്പെടുമ്പോൾ നേതൃത്വത്തിന്റെ തീട്ടൂരങ്ങളെ അവഗണിക്കുവാനും അവരുടെ സ്വതന്ത്ര നീക്കങ്ങളെ പ്രതിരോധിക്കുന്നതിനും ജനം ശ്രമം നടത്തും. അതിന്റെ പ്രാരംഭ പ്രവണതകൾ ഇപ്പോൾ തന്നെ കണ്ടു തുടങ്ങിയതിന്റെ സൂചനയാണ് ഉള്ളത്.

ഇവിടത്തെ ഓർത്തഡോക്സ് സഭ കഴിഞ്ഞ കാല ചരിത്രം പഠിപ്പിച്ച അനുഭവ പാഠങ്ങൾ തിരിച്ചറിഞ്ഞ സമൂഹമാണ്. അതുകൊണ്ടാണ് വ്യവസ്ഥാപിത സഭാ സംവിധാനം ഭരണഘടന പ്രകാരം സംരക്ഷിക്കപ്പെടുകയും സഭാ ഐക്യം കോടതി വിധിയുടെയും ഭരണഘടനയുടെയും ചട്ടക്കൂട്ടിലായിരിക്കണം നിവർത്തിക്കേണ്ടത് എന്നും നിഷ്ക്കർഷിക്കുന്നതിന്റെ അടിസ്ഥാനവും അതു തന്നെയാണ്. കാര്യങ്ങൾ മനസ്സിലാക്കി അധിനിവേശത്തിന് ശ്രമിക്കാതെ ഇന്ത്യൻ ജുഡീഷ്യറിയുടെ ഉത്തരവുകളും ഭരണ ഘടനയും അംഗീകരിച്ച് മലങ്കര സഭയിൽ ഐക്യം സൃഷ്ടിക്കുന്നതിന് പ. പാത്രിയർക്കീസിന് നിർണ്ണായകമായ പങ്കും ബാധ്യതയും ഉണ്ട്. അദ്ദേഹം സന്മനസ്സു കാണിച്ച് ആ ചരിത്ര ധർമ്മം നിർവ്വഹിച്ച് മലങ്കര സഭയുമായി സഹകരിച്ചാൽ അത് ഈ സഭയോട് ചെയ്യുന്ന വലിയ നീതിയായിരിക്കും. അത് ഈ വർഷാരംഭത്തിൽ സഭയ്ക്ക് നല്കുന്ന വലിയൊരു സമ്മാനമായിരിക്കും. സഭാ ജീവിതം ചിട്ടയിൽ നിലനില്ക്കുന്നതിന് തിരുവചനത്തോടൊപ്പം നിയമത്തിനും വ്യവസ്ഥാപിതമായ സംവിധാന (system) ത്തിനും നിർണ്ണായകമായ പങ്ക് ഉണ്ട് എന്ന തിരിച്ചറിവിലേക്ക് എല്ലാവരും എത്തിച്ചേരട്ടെ. പുതുവർഷത്തിന്റെ ആശംസകൾ. ❑



**ഡോ. മാത്യൂസ് മോർ തിമോത്തിയോസ് മെത്രാപ്പോലീത്ത മുളംതുരുത്തി, പിറവം ദേവാലയങ്ങൾ സന്ദർശിച്ചു. കണ്ടനാട് സെന്റ്. മേരീസ് പള്ളിയിൽ രാവിലെ വി. കുർബാനക്ക് മുഖ്യ കാർമികത്വം വഹിച്ചു.**



**പിറവം വലിയ പള്ളി പെരുന്നാളിന് ഡോ. തോമസ് മാർ അത്താനാസ്യോസ് മുഖ്യകാർമ്മികത്വം വഹിച്ചു.**




**ഗാന്ധിധാം സെന്റ് സ്റ്റീഫൻസ് പള്ളിയിൽ വി. സ്തേഫാനോസ് സഹദായുടെ പെരുന്നാളിനോടനുബന്ധിച്ച് ഗാന്ധിധാമിന്റെ പരിശുദ്ധൻ എന്ന മദ്ധ്യസ്ഥതാ ഗാനം ഡോ. ഗീവർഗീസ് മാർ യൂലിയോസ് പ്രകാശനം ചെയ്യുന്നു. വികാരി ഫാ. കുര്യാക്കോസ് സാമുവൽ സമീപം.**

## ഓർത്തഡോക്സ് സഭയെ ഉപദ്രവിക്കുന്ന ഗവൺമെന്റ് നടപടിയിൽ കോട്ടയം മെത്രാസനത്തിൽ പ്രതിഷേധം

പാമ്പാടി: സുപ്രിംകോടതി വിധി നടപ്പിലാക്കാതെ പരാജയപ്പെട്ട കക്ഷിക്കു വേണ്ടി അപ്പീൽ കൊടുക്കുകയും വിധി നീട്ടാൻ ശ്രമിക്കുകയും, സഭയെ അവഹേളിക്കുകയുംചെയ്യുന്ന ഗവൺമെന്റ് നടപടിയിൽ ഓർത്തഡോക്സ് സഭാ കോട്ടയം മെത്രാസനം പാമ്പാടി ദയറായിൽ കൂടി പ്രതിഷേധിച്ചു.

വൈദീകർ, സഭാ മാനേജിംങ്ങ് കമ്മറ്റി അംഗങ്ങൾ, കൗൺസിലംഗങ്ങൾ, ആദ്ധ്യാത്മിക സംഘടനാ ഭാരവാഹികൾ എന്നിവരടങ്ങുന്ന സമ്മേളനം സഭാ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് ഉത്ഘാടനം ചെയ്തു. കെ. വി. ജോസഫ് റമ്പാൻ അദ്ധ്യക്ഷ വഹിച്ചു. മുഖ്യമന്ത്രിയുടെ ജനസമ്പർക്ക പരിപാടിയിൽ ക്ഷണിച്ച് ചെന്ന മലബാർ മെത്രാസന സെക്രട്ടറിയായ വൈദികനോട് സംഘാടകരുടെ നിർദ്ദേശപ്രകാരം ചോദ്യം ചോദിച്ചതിന് പൗരോഹിത്യത്തെയും സഭയെയും അവഹേളിക്കുകയും വാസ്തവ വിരുദ്ധമായ കാര്യങ്ങൾ സഭ ചെയ്തെന്ന് പ്രസ്താവിക്കുകയും ചെയ്ത മുഖ്യമന്ത്രിയുടെ നടപടിയിൽ മെത്രാസന സെക്രട്ടറി ഫാ. പി. കെ. കുറിയാക്കോസ് പണ്ടാരക്കുന്നേൽ പ്രതിഷേധിക്കുകയും വൈദിക സെക്രട്ടറി ഫാ. ജോൺ ജോസഫ് ചാലാശ്ശേരിൽ പ്രതിഷേധ പ്രമേയം അവതരിപ്പിക്കുകയും ചെയ്തു. മെത്രാസനത്തിന്റെ എട്ടു ഗ്രൂപ്പുകളിലും എല്ലാ പള്ളികളിലും പ്രതിഷേധ മീറ്റിങ്ങുകൾ കൂടുന്നതിന്നും തീരുമാനിച്ചു. കോടതിയിലും പുറത്തും ഗവൺമെന്റ് നടത്തുന്ന പക്ഷാപാതപരമായ പ്രവർത്തനങ്ങൾ നിർത്തി കോടതി വിധികൾ നടപ്പാക്കണമെന്ന് ഡോ.യൂഹാനോൻ മാർ ദീയസ്കോറോസ് ആവശ്യപ്പെട്ടു.

# ഓർത്തഡോക്സ് ആരാധനാവത്സരം

ഫാ. ഡോ. ജോസഫ് ചീരൻ

## ആരാധനയുടെ കാലങ്ങൾ

ക്രിസ്തുവിൽ കേന്ദ്രീകൃതമായ ആരാധനാവർഷത്തെ കാലാനുസൃതമായി പല ഘട്ടങ്ങളായി ചിട്ടപ്പെടുത്തിയിട്ടുണ്ട്. പല സഭകളുടെയും കാലഗണനകൾ പലതാണ്. സഭാവർഷത്തെ ഒമ്പത് കാലങ്ങളായി വിഭജിച്ചിട്ടുള്ള സഭകളുണ്ട്. ഓർത്തഡോക്സ് സഭകൾ തന്നെയും കലണ്ടറിലെ കാലഘട്ടവിഭജനത്തിൽ ഏകാഭിപ്രായക്കാരല്ല. ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ (ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്) എഴുതുന്നു: "വി. കുർബ്ബാനക്രമത്തിൽ (258-ാം പുറം) ആരാധനാവർഷം ആറ് കാലങ്ങളായി തിരിച്ചിരിക്കുന്നതായി പറയുന്നു. കൂദാശ് ഈത്തോ മുതൽ ഒന്നാം കാലവും യൽദൊ മുതൽ രണ്ടാമത്തേതും കൊത്തിനെ ഞായറാഴ്ച മുതൽ മൂന്നാമത്തേതും ക്യംതാ മുതൽ നാലാമത്തേതും പെന്തിക്കോസ്തി മുതൽ അഞ്ചാമത്തേതും സ്ലീബാ മുതൽ ആറാമത്തേതുമാണ്. സുറിയാനി ആരാധനാ പാരമ്പര്യത്തിൽത്തന്നെ പല ആരാധനാകാലഗണനകളും നിലവിലുണ്ട്. ... ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളായി തിരിച്ച് ആരാധനാവർഷം പുനഃസംവിധാനം ചെയ്യാം. ആരാധനാവർഷത്തിന്റെ ആദ്യത്തെ രണ്ടു ഞായറാഴ്ചകൾ ശുദ്ധീകരണപ്പെരുന്നാളും പ്രതിഷ്ഠാപ്പെരുന്നാളും ആണല്ലോ. ഈ രണ്ട് ആഴ്ചകൾ ആരാധനാവർഷത്തിലേക്ക് പ്രവേശിക്കുന്നതിനുള്ള ഒരുക്കകാലമായി കണക്കാക്കാം. ശേഷിക്കുന്ന വർഷത്തെ ഏഴ് ആഴ്ചകൾ വീതമുള്ള ഏഴ് കാലങ്ങളായി തിരിക്കാം. നിലവിലിരിക്കുന്ന കാലഗണനയനുസരിച്ച് അഞ്ചാമത് വരുന്ന പെന്തിക്കോസ്തി മുതൽ സ്ലീബാ വരെയുള്ള പതിനാല് - പതിനഞ്ച് ആഴ്ചകളുള്ള ദീർഘകാലത്തെ പെന്തിക്കോസ്തിക്കാലമെന്നും ശ്ലീഹാക്കാലമെന്നും രണ്ടു കാലങ്ങളാക്കാം. എന്നാൽ ഏഴ് ആഴ്ചകൾ വീതമായി ക്ലിപ്തപ്പെടുത്തുവാൻ ബുദ്ധിമുട്ടുണ്ട്. ഇതിന് രണ്ടു കാരണങ്ങൾ ആണ്. ഒന്ന്, സ്ലീബാപ്പെരുന്നാളിന് മുമ്പും പിമ്പുമുള്ള ആഴ്ചകൾ ഏറിയും കുറഞ്ഞും വരുന്നു. രണ്ടാമത്, പരിശുദ്ധാത്മപ്രവർത്തനം ശ്ലീഹന്മാരുടെ ദൗത്യനിർവഹണം എന്നീ രണ്ട് ആശയങ്ങളും ഈ രണ്ട് കാലങ്ങളിലും കലർന്നു വരുന്നുണ്ട്. ആയതിനാൽ ക്ലിപ്തമായ വിഭജനം നൽകാതെ പെന്തിക്കോസ്തി ശ്ലീഹാകാലങ്ങൾ എന്ന് ചേർത്തു പറയാം. ബാക്കിയുള്ള കാലങ്ങൾക്കെല്ലാം ഏതാണ്ട് ഏഴ് ആഴ്ചകൾ വീതം ഉണ്ട്. ഈ നിർദ്ദേശങ്ങൾ അനുസരിച്ചുള്ള കാലഗണന താഴെപറയും വിധമായിരിക്കും.

ഒരുക്കകാലം (ശുദ്ധീകരണ-പ്രതിഷ്ഠാകാലം).

സൂബോറോ കാലം.
യൽദാ ദനഹാ കാലം.
വലിയ നോമ്പു കാലം.
ക്യംതാ കാലം.
പെന്തിക്കോസ്തി കാലം.
ശ്ലീഹാ കാലം.
സ്ലീബാ കാലം. (ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, കുരിശും തേജസ്സും, സോഫിയാ ബുക്സ്, കോട്ടയം)."

ഏഴ് എന്ന സംഖ്യയുടെ പ്രാധാന്യത്തോട് നീതികാട്ടുവാൻ ഗ്രന്ഥകർത്താവ് ഏറെ ഉദ്യമിച്ചിരിക്കുന്നു. ഏഴിന് നിശ്ചയമായും പരിഗണന നൽകണം. പക്ഷേ അതിനുവേണ്ടി ആദ്യത്തെ രണ്ടാഴ്ചകളെ കലണ്ടർ സൈക്കിളിൽനിന്ന് ഒഴിവാക്കാവുന്നതല്ല. അവയും കാലപരിധിയിൽ വന്നേ മതിയാവൂ. കാലസങ്കൽപ്പം അൽപം കൂടെ വിശാലമാക്കിയാൽ ഇത് സാധിക്കാവുന്നതേയുള്ളൂ. അത് പിന്നീട് വ്യക്തമാക്കാം.

**മോശ സലാമ റമ്പാൻ**

സിറിയൻ സഭയിലെ മോശ സലാമ റമ്പാൻ *ജീവജലം* എന്ന പ്രസംഗക്കുറിപ്പു പുസ്തകത്തിൽ ക്രിസ്തുവിന്റെ - ദൈവത്തിന്റെ - രക്ഷാപ്രവർത്തനങ്ങളെ പ്രതീകാത്മകമായി ഇപ്രകാരം വിവരിച്ചിരിക്കുന്നു. (പിന്നീട് മാർ




ക്രിസോസ്റ്റമോസ് മോശ സലാമ മെത്രാപ്പോലീത്താ ആയ അദ്ദേഹം റമ്പാനായി മഞ്ഞനിക്കര താമസിച്ചിരുന്ന കാലത്ത് എഴുതിയ ആണ്ടടക്കമുള്ള പ്രസംഗങ്ങളുടെ സമാഹാരമാണ് 'ജീവജലം.')

"സഭയുടെ ആണ്ടടക്കമുള്ള ക്രമീകരണം ഒരു ആത്മീയ നോവലിനോട് താരതമ്യപ്പെടുത്താം. അതിന്റെ സംഗ്രഹം ഇപ്രകാരമാണ്. ഒരു രാജകുമാരൻ ഒരു യുവതിയുമായി പ്രേമബദ്ധനാകുകയും അവളെ വിവാഹം ചെയ്യുകയും അവൾക്ക് താമസിക്കുവാൻ ഒരു നല്ല കൊട്ടാരം പണിത് കൊടുക്കുകയും ചെയ്യുന്നു. അവൾക്കാവശ്യമായ ജീവിതസൗകര്യങ്ങളെല്ലാം അദ്ദേഹം ക്രമീകരിച്ചു കൊടുത്തു. ഇങ്ങനെ അവർ പരസ്പരബന്ധത്തിൽ ആനന്ദപൂർവ്വം ജീവിച്ചു പോന്നു. നിർഭാഗ്യവശാൽ ഒരു ശത്രു അവരുടെ മദ്ധ്യേ പ്രവേശിക്കുകയും യുവതി വഞ്ചിതയാവുകയും ചെയ്യുന്നു. ദുഷ്ടനായ ശത്രു അവളെ മലിനപ്പെടുത്തി പാതിവ്രത്യഭംഗം വരുത്തി. ഇതറിഞ്ഞപ്പോൾ രാജകുമാരൻ ക്ഷുഭിതനാകുകയും അവൾ അനുതപിക്കുന്നതിന് കൊട്ടാരത്തിൽ നിന്ന് അവളെ പുറത്താക്കുകയും ചെയ്യുന്നു. എന്നാൽ അദ്ദേഹത്തിന് പിന്നീട് അവളോട് മനസ്സലിവ് തോന്നുകയും അവളെ തിരിയെ കൊണ്ടുവരുവാൻ തീരുമാനിക്കുകയും ചെയ്തു. തന്റെ തീരുമാനത്തെക്കുറിച്ച് അവളെ അറിയിക്കുവാനും അവളെ ആശ്വസിപ്പിക്കുവാനും തന്റെ ഭൃത്യന്മാരെ തനിക്കു മുമ്പായി അവളുടെ പക്കൽ അയച്ചു. എങ്കിലും അവൾ അവരെ മിക്കവാറും വിശ്വസിച്ചില്ല. അതിനാൽ അദ്ദേഹം തന്നെ ശത്രുവിനോട് പോരാടി അവളെ രക്ഷിക്കേണ്ടതിന് വേഷപ്രച്ഛന്നനായി പുറപ്പെട്ടു. മലകൾ നിറഞ്ഞ ഒരു ദുർഘടപ്രദേശത്ത് അവളെ കണ്ടെത്തുന്നു. താൻ തന്നെയാണ് യഥാർത്ഥ മണവാളൻ എന്ന് പല പ്രകാരത്തിൽ അവളെ ബോധ്യപ്പെടുത്തുന്നു. മലിനപ്പെട്ടുപോയ ആ യുവതിയെ വീണ്ടെടുത്ത് വിശുദ്ധീകരിക്കുവാൻ താൻ അനവധി പ്രയാസങ്ങളും കഷ്ടപ്പാടുകളും സഹിക്കേണ്ടി വന്നു. വലിയ ത്യാഗങ്ങൾക്ക് ശേഷം അവളെ തൽസ്ഥാനത്തുനിന്ന് രക്ഷിക്കുവാൻ തനിക്ക് സാധിച്ചു. അവളെ സ്വാഗതപൂർവ്വം സ്വീകരിക്കുവാനും പഴയ കൊട്ടാരം അവൾക്ക് കൊടുക്കുവാനും വേണ്ട ഒരുക്കങ്ങൾ ചെയ്വാനുമായി രാജകുമാരൻ നേരത്തെ തിരിച്ചു. എന്നാൽ വഴിയിൽ അവളെ നയിക്കുവാനും തന്റെ അഭാവത്തിൽ അവളെ ശുശ്രൂഷിക്കുവാനും പ്രത്യേകം ഭൃത്യന്മാരെയും ഭക്ഷണസാധനങ്ങളെയും അവൻ അവൾക്ക് കൊടുക്കുന്നു. തന്റെ സ്ഥാനാപതിയെ അവൾക്ക് വഴികാട്ടിയായും നിയമിക്കുന്നു. വീണ്ടും കൊട്ടാരത്തിൽ പ്രവേശിക്കുന്നതിനുള്ള ഒരു ദിവസം സമാഗതമാകും. അപ്പോൾ മണ

വാളനും മണവാട്ടിയും വീണ്ടും യോജിക്കുന്നു.

ഈ കഥയെ നമുക്ക് ഈ രീതിയിൽ മനസ്സിലാക്കാം: രാജകുമാരൻ അഥവാ മണവാളൻ ദൈവമാണ്. യുവതി അഥവാ മണവാട്ടി മനുഷ്യരാശിയുമാണ്. ശത്രുവായ സാത്താൻ കൊട്ടാരമാകുന്ന ദൈവിക കൂട്ടായ്മയിൽ ഇരുന്ന മനുഷ്യരെ വഞ്ചനയാകുന്ന കൽപനലംഘനത്താൽ വേർപെടുത്തുകയും അശുദ്ധിയിലേക്കും പാപത്തിലേക്കും വഴിനടത്തുകയും ചെയ്തു. ഇതിനാൽ ദൈവം കുപിതമാകുകയും മനുഷ്യരെ നിരസിക്കുകയും ചെയ്തു. എങ്കിലും തന്റെ കരുണാബാഹുല്യത്താൽ അവരുടെമേൽ തനിക്ക് മനസ്സലിവ് തോന്നുകയും അവരെ വീണ്ടെടുക്കുവാൻ തീർച്ചയാക്കുകയും ചെയ്തു. തന്റെ തീരുമാനം അറിയിക്കുവാനായി ഭൃത്യന്മാരായ പ്രവാചകന്മാരെ താൻ അവരുടെ അടുക്കലേക്ക് അയച്ചു. എങ്കിലും മനുഷ്യർ അവരെ വിശ്വസിച്ചില്ല. സാത്താനോട് പോരാടി മനുഷ്യരാശിയെ രക്ഷിക്കുവാൻ ജഡധാരണമാകുന്ന വേഷപ്രച്ഛന്നതയോടെ അവരുടെ അടുത്തേക്ക് ഇറങ്ങിച്ചെന്നു. പാപപങ്കിലങ്ങളാകുന്ന പ്രദേശത്ത് മനുഷ്യരെ താൻ കണ്ടെത്തി. താൻ ദൈവപുത്രനാണെന്ന് അവരെ വിശ്വസിപ്പിക്കുവാൻ വളരെ പ്രയാസങ്ങൾ സഹിച്ചു. കഷ്ടപ്പാടും കുരിശുമരണവും മൂലം അവരെ വീണ്ടെടുത്ത് രക്ഷിച്ചു. അവർക്ക് സ്ഥലമൊരുക്കുവാൻ താൻ അവർക്ക് മുമ്പായി സ്വർഗ്ഗാരോഹണം ചെയ്തു. അവരുടെ യാത്രയിൽ അവരെ നയിക്കുവാനായി വിശുദ്ധ റൂഹായാകുന്ന കാര്യസ്ഥനെ അയച്ചു. അവരുടെ ശുശ്രൂഷകന്മാരായി പുരോഹിതന്മാരെയും ഭക്ഷണവും മറ്റും ആകുന്ന വി. കൂദാശകളും മറ്റു ശുശ്രൂഷകളും അവർക്കായി ഏർപ്പെടുത്തി. വഴികാട്ടിയായ വി. വേദപുസ്തകവും വിശ്വാസപ്രമാണവും അവർക്ക് പ്രദാനം ചെയ്തു.

ഇപ്രകാരം മനുഷ്യരോടുള്ള ദൈവത്തിന്റെ പ്രേമമാണ് ക്രിസ്തീയ വർഷത്തിന്റെ ലക്ഷ്യം. ഈ ക്രമീകരണവും ഈ ആത്മീയ അർത്ഥവും സുറിയാനി സഭയിൽ മാത്രമുള്ള ഒരു പ്രത്യേകതയാണ്. ചുരുക്കിപ്പറഞ്ഞാൽ വി. യോഹന്നാൻ 3:16-ൽ കാണുന്നപോലെ 'തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു' എന്നുള്ളത് സഭയുടെ ക്രമീകരണത്തിന്റെ കേന്ദ്രലക്ഷ്യമാണ്. ഇങ്ങനെ ആണ്ടിന്റെ ഓരോ ദിവസത്തിനും കർത്താവിന്റെ ജീവിതത്തോട് ബന്ധമുണ്ട്. അതു വളരെ വ്യക്തമായും യുക്തമായും ആണ്ടടക്കമുള്ള ശുശ്രൂഷകളിൽ കാണാം. സർവ്വോപരി ദൈവത്തോടുള്ള ലോകത്തിന്റെ രഞ്ജിപ്പാണ് സഭയുടെ ലക്ഷ്യം. 2 കൊരി. 5:17-21.

വി. സഭയുടെ ഏഴ് യുഗങ്ങൾ. സദൃശവാക്യം 9:1.

ഉല്പത്തിയിലെ ഒന്നാമത്തെ അദ്ധ്യായത്തിന്റെ അടിസ്ഥാനത്തിൽ ലോകവും കാലവും ഏഴായി തിരിച്ചിരിക്കുന്നതായി കാണാം. കൂടാതെ സഭയുടെ സംവത്സര ചക്രക്രമീകരണം മനസ്സിലാക്കുവാൻ വേണ്ടി മേൽപറഞ്ഞ പ്രേമകഥയുടെ വെളിച്ചത്തിൽ ഏഴ് ഭാഗങ്ങളായി വിഭജിക്കാം.

| സമയം | ക്രിസ്തു | മനുഷ്യരാശി |
|---|---|---|
| 1. കൂദൊശ്ഈത്തോ – യൽദാ വരെ | മനുഷ്യരോടുള്ള നിത്യനിയമം | പുതുക്കവും ശുദ്ധീകരണവും |
| 2. യൽദൊ മുതൽ ദനഹാ വരെ | ക്രിസ്തുവിന്റെ ജനനം | വീണ്ടും ജനനം |
| 3. ദനഹ – നോമ്പുവരെ | മാനുഷിക വളർച്ച | ആത്മീയ വളർച്ച |
| 4. നോമ്പ് – ഉയിർപ്പുവരെ | പരീക്ഷകൾ, ക്രൂശാരോഹണം | നോമ്പ്, അനുതാപം |
| 5. ഉയിർപ്പ് – പെന്തിക്കോസ്തി | ഉയിർപ്പ്, വാഗ്ദാന നിവൃത്തി | പാപമോചനം |
| 6. പെന്തിക്കോസ്തി – തേജസ്കരണം | ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയുടെ വികസനം | ക്രിസ്തീയ ജീവിതം |
| 7. തേജസ്ക്കരണം – കൂദൊശ് ഈത്തോ | രണ്ടാമത്തെ വാരവ് | നിത്യജീവൻ |

വേറൊരുവിധത്തിൽ പറഞ്ഞാൽ ക്രിസ്തീയആണ്ട് കൃഷിയുടെ ഏഴ് ഘട്ടങ്ങളോട് താരതമ്യപ്പെടുത്താം. 1 കൊരി. 2-9.

1. വിത്ത്. 2. മുള. 3. നനവും വളർച്ചയും. 4. കതിർ. 5. കൊയ്ത്ത്. 6. ശേഖരണം. 7. പാചകവും ഭക്ഷണവും.

ഏഴ് ദിവസം ചേർന്ന് ഒരാഴ്ചവട്ടം എന്നും ഏഴ് യാമങ്ങൾ ചേർത്ത് ഒരു ദിവസം എന്നും ഏഴ് കാലങ്ങൾ ചേർത്ത് ഒരു ആരാധനാവർഷമെന്നും ഒക്കെ വിഭജിക്കുന്നത് ഏഴ് ദിനങ്ങൾകൊണ്ട് സൃഷ്ടിയും വിശ്രമവും നടന്നു എന്ന ഉല്പത്തി പുസ്തകത്തിലെ വിവരണത്തിന്റെ അടിസ്ഥാനത്തിലാണ്. ഈ

**വിശുദ്ധ വേദപുസ്തകം നൽകുന്ന അറിവുകൾ അടിസ്ഥാനമാക്കി സൃഷ്ടിയുടെ ആരംഭം മുതൽ കർത്താവിന്റെ രണ്ടാമത്തെ വരവിൽ അനാവരണം ചെയ്യപ്പെടുന്ന നിത്യതയുടെ സ്വർഗ്ഗീയാനുഭവം വരെയുള്ള സംഗതികളെ യേശുക്രിസ്തുവിന്റെ വരവിനു മുമ്പുള്ള ചരിത്രസംഭവങ്ങളെയും ക്രിസ്തുവിന്റെ ജീവിതത്തെയും അദ്ദേഹത്തിന്റെ വചനങ്ങളേയും തന്റെ മനുഷ്യാവതാരത്തിന്റെ അനുബന്ധമായ വി. സഭയുടെ ചരിത്രത്തെയും ആധാരമാക്കി ഒരു വർഷത്തിൽ ക്രമീകൃതമായി അടുക്കി ആവിഷ്ക്കരിക്കുവാനുള്ള ശ്രമമാണ് ഓർത്തഡോക്സ് സഭയുടെ ആരാധനാ കലണ്ടർ നടത്തുന്നത്.**

പുസ്തകവും അല്പവ്യത്യാസത്തോടെ ഏഴ് കാലം എന്ന വിഭജനത്തെ താഴെ പറയുംപ്രകാരം സ്വീകരിച്ചിരിക്കുന്നു.

1. ആഗമനകാലം. കൂദൊശ്ഈത്തോ മുതൽ യൽദൊ വരെ.
2. ദനഹാ കാലം. യൽദാ മുതൽ വലിയ നോമ്പു വരെ.
3. നോമ്പുകാലം. കൊത്തിനെ മുതൽ ഉയിർപ്പു വരെ.
4. പുനരുത്ഥാനകാലം. ഉയിർപ്പ് മുതൽ പെന്തിക്കോസ്തി വരെ.
5. പെന്തിക്കോസ്തി കാലം. പെന്തിക്കോസ്തി മുതൽ തേജസ്കരണം വരെ.
6. തേജസ്കരണകാലം. കൂടാരപ്പെരുന്നാൾ മുതൽ സ്ലീബാപ്പെരുന്നാൾ വരെ.
7. സ്ലീബാകാലം. സ്ലീബാപ്പെരുന്നാൾ മുതൽ അടുത്ത കൂദൊശ്ഈത്തോ വരെ.

കാലസങ്കല്പ്പത്തിന്റെ കാലപരിധി സഭയുടെ ശുദ്ധീകരണം മുതൽ സ്ലീബാപെരുന്നാൾ വരെയാണെന്ന് പ്രഥമദൃഷ്ട്യാ തോന്നാം. എന്നാൽ പ്രപഞ്ചസൃഷ്ടി മുതൽ പുതിയ ആകാശവും ഭൂമിയും സ്ഥാപിച്ച് അവിടെ നിത്യജീവിതം സംസ്ഥാപിതമാകുന്നതു വരെയുള്ള കാലദൈർഘ്യം ഈ ആരാധനാകാലസങ്കല്പം ഉൾക്കൊള്ളുന്നു. ക്രിസ്തുവിന്റെ ജീവിതം അതിന്റെ കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ഓരോ ആരാധനാവർഷവും പിന്നിടുമ്പോൾ നാം പ്രപഞ്ചത്തിന്റെ കാലാതീതമായ ഭൂത-വർത്തമാന-ഭാവി കാലങ്ങളിലൂടെയാണ് സഞ്ചരിക്കുന്നത്. ഓരോ വർഷത്തെ സഞ്ചാരവും നമ്മുടെ അനുഭവസീമകളെ ആത്മീയമായി വികസിപ്പിക്കുന്നു. ക്രിസ്തുവിനോടൊപ്പം ജീവിക്കുന്നതിനാൽ ക്രിസ്തുസാദൃശ്യത്തിൽ വളരുന്നു. മാമൂദീസായുടെ സാക്ഷ്യം സാക്ഷാത്ക്കരിക്കപ്പെടുന്നു. ഇതിന് സഹായകമായിട്ടാണ് വേദവായനക്കുറിപ്പ് സംവിധാനം ചെയ്യപ്പെട്ടിരിക്കുന്നത്.

ഓരോ കാലത്തിലെ ഞായറാഴ്ചകൾക്കും പെരുന്നാളുകൾക്കും സഭ നിശ്ചയിച്ചിരിക്കുന്ന വിഷയങ്ങൾക്ക് അനുയോജ്യമായ വേദപുസ്തകഭാഗങ്ങളെ ഉദ്ധരിക്കുകയും വി. വേദപുസ്തകവും ഞായർ-പെരുനാളുകളുടെ ആശയങ്ങളും തമ്മിൽ യോജിപ്പിക്കുകയും ചെയ്യുന്ന മഹനീയ ഉദ്യമമാണ് വേദവായനക്കുറിപ്പിൽ നാം കാണുന്നത്. വി. സഭയുടെ നയത്തെയും സഭാംഗങ്ങളുടെ ആത്മീയ വളർച്ചയെയും ഉന്മേഷത്തെയും ലക്ഷ്യമാക്കി വേദപുസ്തക പാണ്ഡിത്യവും വിശുദ്ധാത്മനിറവും ലോകചരിത്രബോധവും ഉള്ള പ്രശസ്ത പിതാക്കന്മാരാണ് ഇപ്രകാരം വായനക്കുറിപ്പുകൾ ക്രമീകരിച്ചിട്ടുള്ളത്. മറ്റെല്ലാ ആരാധനക്രമങ്ങളുടെമേലും എന്നവണ്ണം വേദവായനക്കുറിപ്പിന്മേലും വി. സഭയ്ക്ക് അധികാരവും നിയന്ത്രാണാധികാരവും ഉണ്ടെങ്കിലും പരിശുദ്ധാത്മനിറവും ലക്ഷ്യബോധവും ആരാധനാകാല സങ്കൽപ്പങ്ങളും ലോകചരിത്രശക്തിയും വേണ്ടത്ര വേദപരിജ്ഞാനവും ഇല്ലാത്ത പിതാക്കന്മാർ വേദവായനക്കുറിപ്പ് പരിഷ്കരിക്കുമ്പോൾ അത് വികലമാകുവാനുള്ള സാധ്യത വളരെ കൂടുതലാണെന്ന് നാം പലപ്പോഴും അനുഭവിച്ചറിഞ്ഞിട്ടുണ്ടല്ലോ. മലങ്കരസഭയിൽ 1988-ലും 1992-ലും പ്രസിദ്ധീകരിച്ച പരിഷ്കരിച്ച വേദവായനക്കുറിപ്പിനെതിരെ വിമർശനം ഉയർന്നുവരുവാനുള്ള സാഹചര്യം ഇപ്രകാരം വിലയിരുത്താവുന്നതാണ്. ആഴംകുറഞ്ഞ ലക്ഷ്യങ്ങളും സങ്കുചിതമായ താൽപര്യങ്ങളും വികലമായ വീക്ഷണങ്ങളും മറ്റു പല ആരാധനക്രമങ്ങളുടെ പരിഷ്ക്കാരങ്ങളിലെന്നപോലെ വേദവായനക്കുറിപ്പിന്റെ പരിഷ്ക്കരണത്തിലും സംഭവിച്ചതായി പ്രഗത്ഭമതികളായ വേദപണ്ഡിതർ ചൂണ്ടിക്കാട്ടിയിട്ടുണ്ട്. 'പരിഷ്കരിച്ച വേദവായനക്കുറിപ്പിന് ഒരു മുഖവുര' എന്ന് ശീർഷകം നൽകി ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ (മാർ ഗ്രീഗോറിയോസ്) എഴുതിയ ലേഖനം ശ്രദ്ധേയം.

### വേദവായനക്കുറിപ്പ്: ചരിത്രം

ബാബേൽ പ്രവാസകാലത്തും അതിനുശേഷവും സംഘാലയങ്ങളിൽ വേദപാരായണം ചെയ്യുന്നതിനായി യഹൂദപുരോഹിതന്മാരും പ്രവാചകന്മാരും പഴ

യനിയമത്തെ പല ഭാഗങ്ങളായി തിരിക്കുകയും പ്രത്യേക അവസരങ്ങളിൽ പ്രത്യേക ഭാഗങ്ങൾ വായിക്കുകയും ചെയ്തുകൊണ്ടിരുന്നു. 1 കൊരി 2-ഉം അപ്പോ. പ്രവൃ. 13-ഉം 16-ഉം അദ്ധ്യായങ്ങൾ കാണുക. ക്രിസ്തീയ സഭയുടെ ആരംഭം മുതൽ ആ ക്രമീകരണം തന്നെ സ്വീകരിക്കുകയുണ്ടായി. ഒന്നാം നൂറ്റാണ്ടിന്റെ അവസാനത്തിൽ പുതിയനിയമപുസ്തകങ്ങളെ ക്രിസ്തീയസഭ ക്രമീകരിക്കുകയും ക്രമമായി അവരുടെ യോഗങ്ങളിൽ വായിക്കുകയും ചെയ്തുകൊണ്ടിരുന്നു. വി. യുസ്തിനോസ് (എ.ഡി. 167), തത്തിയാനോസ് (എ.ഡി. 180), വി. പാപ്പിയാസ് (എ.ഡി. 162) എന്നീ പ്രാചീന പിതാക്കന്മാർ ഇതിന് സാക്ഷികളാണ്. എന്നാൽ ചില അവസരങ്ങളിൽ, യോഗങ്ങളിൽ ഒരു ശ്ലീഹായുടെ ലേഖനം മുഴുവൻ വായിക്കുക പതിവായിരുന്നു. ഇപ്രകാരം 4-ാം നൂറ്റാണ്ട് ആയപ്പോഴേക്കും ഇപ്പോൾ നിലവിലിരിക്കുന്ന വി. വേദവായനക്കുറിപ്പ് ഏകദേശം പൂർത്തിയായി. 9-ാം നൂറ്റാണ്ടിൽ ദാനിയേൽ റമ്പാനും അദ്ദേഹത്തിന്റെ ശിഷ്യൻ ഇസഹാക്കു റമ്പാനും കൂടി പരിഷ്കരിച്ചു. അവസാനമായി 1000-ാം ആണ്ടിൽ അന്ത്യോഖ്യായിലെ വി. അത്താനാസ്യോസ് നാലാമൻ സലാനോയോ (986-1003) ഈ വായനക്കുറിപ്പിൽ ചില ഭേദഗതികൾ ചെയ്തു. എന്നാൽ ഇവയെല്ലാം പൊതുവായ ക്രമീകരണങ്ങളാണ്. ചില പ്രദേശങ്ങളിലും ചില പട്ടണങ്ങളിലും പ്രത്യേകം പ്രത്യേകം വായനക്കുറിപ്പുകൾ ഉണ്ടായിരുന്നു. സിറിയ, മർദ്ദീൻ, മൂസൽ എന്നീ പ്രദേശങ്ങളിൽ ഉപയോഗിച്ചുവരുന്ന വായനക്കുറിപ്പുകളിൽ പല വ്യത്യാസങ്ങളുമുണ്ട്. എന്നാൽ ക്രമീകരണത്തിന് ഐകരൂപ്യമുണ്ട്.

**ക്രമീകരണം**

ന്യായപ്രമാണം പുതിയനിയമത്തിന്റെ നിഴൽ ആകയാൽ അത് ആദ്യമായും പ്രവാചകന്മാർ കർത്താവിന്റെ വരവിനെക്കുറിച്ച് അറിയിച്ചതുകൊണ്ട് അവരുടെ പുസ്തകങ്ങൾ രണ്ടാമതായും ജ്ഞാനോപദേശത്തിന്റെ പുസ്തകങ്ങൾ മൂന്നാമതായും വായിച്ചുപോന്നു. പിന്നീട് പ്രവാചകന്മാരുടെ പ്രവചനങ്ങൾ പൂർത്തിയായി എന്ന് കാണിപ്പാൻ പുതിയനിയമം വായിക്കുന്നു. ആദ്യത്തെ അഞ്ചു പുസ്തകങ്ങളിൽ നിന്ന് ഒന്നോ രണ്ടോ വീതവും ചരിത്രപുസ്തകത്തിൽനിന്ന് ഒന്നും പ്രവചനങ്ങളിൽനിന്ന് ഒന്നും അതിൽ അധികവും സുവിശേഷങ്ങളിൽ നിന്ന് മൂന്നും കാതോലിക (സാർവത്രിക) ലേഖനങ്ങളിൽനിന്ന് ഒന്നും വി. പൗലൂസിന്റെ ലേഖനങ്ങളിൽനിന്ന് ഒന്നും എന്നുള്ള ക്രമീകരണമാണ് സാധാരണ കാണുന്നത്. ഇപ്രകാരം വർഷത്തിൽ ഒരു പ്രാവശ്യമെങ്കിലും വേദപുസ്തകത്തിന്റെ കാതലായ ഉള്ളടക്കം കാലങ്ങളെ അടിസ്ഥാനമാക്കി സഭയിൽ വായിക്കുന്നു. മക്കാബിയർ, വെളിപാട് പുസ്തകങ്ങൾ ആദ്യകാലങ്ങളിൽ വായിച്ചിരുന്നില്ല.

എബ്രായ പഞ്ചാംഗം അനുസരിച്ചാണ് സഭയിലെ പെരുന്നാളുകളുടെ ക്രമീകരണം. സഭയുടെ ശുദ്ധീകരണപ്പെരുന്നാൾ എന്ന് അറിയപ്പെടുന്ന കൂദൊശ് ഈത്തോയിൽ തുടങ്ങി അടുത്ത കൂദൊശ് ഈത്തോയിൽ ആരാധനാ കലണ്ടറിന്റെ വാർഷികചക്രം അവസാനിക്കുന്നു. ഈ ദിവസം തന്നെ ഇസ്രായേൽക്കാർക്ക് ആണ്ടാരംഭവും പാപപരിഹാരോത്സവവും ആകുന്നു (കടപ്പാട് 'ജീവജലം'). (തുടരും)

## ഒരു ശാസ്ത്രജ്ഞ, ദൈവത്തോടൊപ്പം



ഡോ. ലാലി എ. പോത്തൻ, സ്റ്റാൻഫോർഡ് സർവകലാശാലയുടെ ഏറ്റവും പുതിയ പട്ടികയിൽ ഉൾപ്പെട്ട ലോകത്തെ ഏറ്റവും മികച്ച ഗവേഷണ ശാസ്ത്രജ്ഞരിൽ ഇടം പിടിച്ചു. ലോകത്തെ ഏറ്റവും മികച്ച 2% പേരെ ഈ പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ഡോ. ലാലിയുടെ മാതൃകാപരമായ അക്കാദമിക്, ഗവേഷണ പ്രവർത്തനങ്ങൾക്ക് കുടുംബം പിന്തുണയും പ്രോത്സാഹനവും നൽകി.

സമ്പൂർണ്ണ പട്ടികയിൽ ഇന്ത്യയിൽ നിന്നുള്ള 1,500 ഓളം ഗവേഷകർ ഉൾപ്പെടുന്നു, അതിൽ 36 പേർ കേരളത്തിലെ സ്ഥാപനങ്ങളിൽ നിന്നുള്ളവരാണ്. സ്റ്റാൻഡേർഡൈസ്ഡ് സൈറ്റേഷൻ സൂചനകളെ അടിസ്ഥാനമാക്കി യുഎസ്. സർവ്വകലാശാലയാണ് ആധികാരിക പുതിയ പട്ടിക തയ്യാറാക്കിയത്.

കോട്ടയം സിഎം.എസ്. കോളജിലെ റിസർച്ച് ഗൈഡായ ഡോ. ലാലി, മാവേലിക്കരയിലെ ബിഷപ്പ് മൂർ കോളേജിലെ രസതന്ത്ര വിഭാഗം മേധാവിയായിരുന്നു. വിജയകരമായ നിരവധി ഡോക്ടറൽ സ്ഥാനാർത്ഥികൾക്കായി മികച്ച ഒരു ഗവേഷണ ഗൈഡായും പ്രവർത്തിച്ചു

എം.എസ്.സി. ആഗ്രയിലെ സെന്റ് ജോൺസ് കോളേജിൽ നിന്ന് മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് എം.ഫിലും പി.എച്ച്.ഡി. യും നേടി. വിരമിച്ച ശേഷം, അക്കാദമിക് ഗവേഷണ പ്രവർത്തനങ്ങളിലെ സജീവമായ പങ്ക് അംഗീകരിച്ചുകൊണ്ട് യൂണിവേഴ്സിറ്റി ഗ്രാന്റ്സ് കമ്മീഷൻ ഒരു എമെറിറ്റസ് ഫെലോ ആയി തിരഞ്ഞെടുത്തു,

സ്വാഭാവിക ഫൈബർ ഉറപ്പിച്ച പോളിമർ മിശ്രിതങ്ങളാണ് ഡോ. ലാലിയുടെ ഗവേഷണ കേന്ദ്രം, മറ്റൊരു വിധത്തിൽ പറഞ്ഞാൽ, സുസ്ഥിര വസ്തുക്കളിൽ നിന്ന് നിർമ്മിച്ച "പച്ച" ഉൽപ്പന്നങ്ങൾ. റോയൽ കോളേജ് ഓഫ് കെമിസ്ട്രി (യു.കെ.) അംഗവും ലണ്ടനിലെ ഇംപീരിയൽ കോളേജിലെ അക്കാദമിക് സന്ദർശകയുമാണ്. ജർമ്മനി, ദക്ഷിണാഫ്രിക്ക, ഹോങ്കോംഗ്, മലേഷ്യ, ചൈന എന്നിവിടങ്ങളിലെ ഗ്രൂപ്പുകളുമായി സഹകരിച്ച് ഗവേഷണം നടത്തിയ അവർ ഗവേഷണ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട് ധാരാളം യാത്രകൾ നടത്തിയിട്ടുണ്ട്.

രണ്ട് ഉൽപ്പന്ന പേറ്റന്റുകൾ കൈവശമുള്ള അവർ ശാസ്ത്രീയ വാല്യങ്ങളിലേക്ക് 30-ലധികം അധ്യായങ്ങൾ സംഭാവന ചെയ്തിട്ടുണ്ട്. ഗവേഷണ മേഖലയിലെ അഞ്ച് പുസ്തകങ്ങൾ അവർ എഡിറ്റ് ചെയ്തിട്ടുണ്ട്, കൂടാതെ പിയർ റിവ്യൂ ചെയ്ത അന്താരാഷ്ട്ര ശാസ്ത്ര ജേണലുകളിൽ നിരവധി പ്രസിദ്ധീകരണങ്ങൾ ഉണ്ട്. ഡോ. ലാലിക്ക് വിശാലമായ വിദ്യാർത്ഥികളുണ്ട്, ഈ സൗഹൃദ ബന്ധങ്ങളുടെ അവർ ശ്രദ്ധയോടുകൂടി കാണുകയും ബന്ധം നിലനിർത്തുകയും ചെയ്യുന്നു. തിരുവല്ല വേങ്ങൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക അംഗമാണ്.

## ഡോ. ജോൺ ഫിലിപ് നാഷനൽ അക്കാദമി ഓഫ് സയൻസസ് ഫെലോ



ചെന്നൈ: കൽപാക്കം ഇന്ദിരാ ഗാന്ധി സെൻറർ ഫോർ അറ്റോമിക് റിസർച്ചിന്റെ ഭാഗമായ ഹോമി ഭാഭ നാഷനൽ ഇൻസ്റ്റിറ്റ്യൂട്ട് കൊറോഷൻ സാങ്കേതിക വിദ്യാവിഭാഗം മേധാവിയും ശാസ്ത്രജ്ഞനുമായ ഡോ. ജോൺ ഫിലിപ്പിനെ അലഹാബാദ് നാഷനൽ അക്കാദമി ഓഫ് സയൻസസ് ഫെലോ ആയി തിരഞ്ഞെടുത്തു.

2020-ൽ യു.എസ്. സ്റ്റാൻഫഡ് സർവകലാശാല പ്രസിദ്ധീകരിച്ച ആഗോളതലത്തിലെ 2% മുൻനിര ശാസ്ത്രജ്ഞരുടെ പട്ടികയിൽ ഇടംനേടിയിരുന്നു. ഹോമി ഭാഭ പുരസ്കാരം, ഇന്ത്യൻ ന്യൂക്ലിയർ സൊസൈറ്റിമെഡൽ, ബ്രിട്ടീഷ് ഇൻസ്റ്റിറ്റ്യൂട്ടിന്റെ റോൺ ഹാംഷാ പുരസ്കാരം തുടങ്ങിയവ നേടിയിട്ടുണ്ട്.

കൊല്ലം മുളവന വാറൂർ കുടുംബാംഗമാണ്. കൊല്ലം ഭദ്രാസനത്തിലെ പേരയം കുര്യാക്കോസ് പള്ളി ഇടവകാംഗമാണ്.

# ദൈവതേജസ്സിലേക്കുള്ള സമഗ്ര രൂപാന്തരം

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

പൗരസ്ത്യ ആദ്ധ്യാത്മികതയുടെ ആത്യന്തികമായ ദർശനത്തിന്റെ വേദശാസ്ത്രവും രീതിശാസ്ത്രവും സൂക്ഷ്മമായി അടയാളപ്പെടുത്തുന്ന മഹത്തായ പഠനമാണ് പ്രശസ്ത വേദശാസ്ത്രജ്ഞനും തിരുവനന്തപുരം മെത്രാസനത്തിന്റെ അദ്ധ്യക്ഷനുമായ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ *രൂപാന്തരത്തിലേക്ക്* എന്ന ഗ്രന്ഥം.

ആരാധന ശ്രദ്ധയോടും ശുദ്ധിയോടും നിഷ്ഠയോടും അർത്ഥബോധത്തോടും നിർവ്വഹിക്കുമ്പോൾ ലഭ്യമാകുന്ന ആഴമായ അനുഭവവും വിശ്വാസവും ആദ്ധ്യാത്മികതയുടെ യഥാർത്ഥ അന്തർധാരയാണ്. സ്വർഗ്ഗീയരും ഭൗമികരും വാങ്ങിപ്പോയ വിശ്വാസികളും ഒരു സംയോഗമായി (Communion) തീരുന്ന സമ്യക്കായ ആത്മീയ അനുഭവം ജീവിതത്തെ സമഗ്രമായ രൂപാന്തരത്തിലേക്ക് നയിക്കും എന്ന് വേദഅടിസ്ഥാനത്തിൽ ഇതിൽ തെളിയിക്കുന്നു. 'വിശ്വാസം അനുഭവമായും അനുഭവം ബോധ്യമായും ബോധ്യം ജീവിതദർശനമായും പരിവർത്തനം വന്നുറയ്ക്കും വരെ ആരാധനാനുഷ്ഠാനങ്ങൾ നിഷ്ഠയോടെ നിർവ്വഹിക്കണമെന്നും' മാർ ഗ്രീഗോറിയോസ് നിർദ്ദേശിക്കുന്നു.

പൗരസ്ത്യ ആദ്ധ്യാത്മിക ദർശനവും ഭാരതീയ കാഴ്ചപ്പാടും സമന്വയിപ്പിച്ച് ആരാധനാനുഷ്ഠാനങ്ങളുടെയും മാനവിക ദർശനങ്ങളുടെയും സിദ്ധാന്തവും പ്രയോഗവും (theory & praxis) ശാസ്ത്രീയമായും വേദാടിസ്ഥാനത്തിലും അപഗ്രഥിക്കുന്ന പ്രൗഢ ഗ്രന്ഥമാണ് *രൂപാന്തരത്തിലേക്ക്*. ആരാധനയുടെ അനുഭവവും അനുഷ്ഠാനവും വേദകാഴ്ചപ്പാടിൽ ആഴമായി വിശകലനം ചെയ്യുന്ന 16 ലേഖനങ്ങളും മലങ്കരസഭാപിതാക്കന്മാരുടെ ആദ്ധ്യാത്മികതയും മാനവികതയും അടയാളപ്പെടുത്തുന്ന 5 ലേഖനങ്ങളും ഓർത്തഡോക്സ് പാരമ്പര്യവും സഭാ ബന്ധങ്ങളും വിശദീകരിക്കുന്ന നാല് ലേഖനങ്ങളും ഉൾപ്പെടുന്ന 25 ലേഖനങ്ങളുടെ സമാഹാരമാണിത്. വ്യത്യസ്ത കാലഘട്ടങ്ങളിൽ എഴുതിയെങ്കിലും ഭാഷയിലും അവതരണത്തിലും ദർശനത്തിലും ആത്യന്തികമായി നിഴലിക്കുന്നത് പൗരസ്ത്യ ആദ്ധ്യാത്മികതയുടെയും ആരാധനയുടെയും വേദശാസ്ത്ര ദർശനമാണ്.

ആരാധനാനുഷ്ഠാനങ്ങളുടെ അർത്ഥവും സൗന്ദര്യവും തിരിച്ചറിഞ്ഞ് ദൈവസാന്നിധ്യബോധത്തിൽ 'ദൈവനാമ കീർത്തനങ്ങൾ' ആവർത്തിച്ചു ചൊല്ലുമ്പോൾ ആരാധനയുടെ ആഹ്ലാദവും സൗന്ദര്യവും അനുഭവിച്ചറിയുവാൻ കഴിയുമെന്ന് ഈ പഠനം വെളിപ്പെടുത്തുന്നു.

ക്രിസ്തീയ ആരാധനയിൽ പങ്കുചേരുന്ന വിശ്വാസികളുടെ ആളത്വത്തെ സമ്പൂർണ്ണമായി രൂപാന്തരപ്പെടുത്തുക എന്ന ആഴമായ ആദ്ധ്യാത്മിക അനുഭവമാണ് ഭക്തർ തിരിച്ചറിയേണ്ടത്. നാവുകൊണ്ട് ഉച്ചരിച്ചും ശരീരംകൊണ്ട് വ്യാഖ്യാനിച്ചും ബുദ്ധികൊണ്ട് വിവേചിച്ചും മനസ്സുകൊണ്ട് മനനം ചെയ്തും ആരാധിക്കുമ്പോൾ ഭക്തഹൃദയം ആരാധന രുചിച്ചറിഞ്ഞ് മധുരോദരമായ അനുഭവമാക്കിത്തീർക്കുമെന്ന് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സമർത്ഥിക്കുന്നു. ആരാധന അനുഭവമായി തീരുന്നതിൽ നാവ്, ശരീരം, ബുദ്ധി, മനസ്, ഹൃദയം എന്നിവയ്ക്ക് സജീവമായ പങ്കാളിത്തമുണ്ട്. ആരാധനയിലെ ചൊല്ലലും ആലാപനവും താളം, ലയം, സ്ഫുടത, ഭാവം എന്നിവയിൽ ഉൾച്ചേർന്നിരിക്കുന്നു. സ്ഫുടതയും ഭാവവും താളലയങ്ങളിൽ സമന്വയിപ്പിക്കുമ്പോൾ ഭക്തഹൃദയം അലൗകികമായ അനുഭവതലത്തിലേക്ക് ഉയരും. ശാന്തമായും സ്ഫുടമായും നിശ്ചിത ശബ്ദസ്ഥായിയിലും (pitch) ആരാധന ചൊല്ലുമ്പോൾ നിഷ്ഠയും ശ്രദ്ധയും കൊണ്ട് ആന്തരം സംശുദ്ധമാക്കിയും യഥോചിതം ശരീരം വണങ്ങിയും വണക്കിയും നമിച്ചും നമസ്കരിച്ചും സ്തുതിഗീതങ്ങൾ അർപ്പിക്കുമ്പോൾ ഭക്തഹൃദയം അനുഭവതലത്തിലേക്ക് ഉയരുന്നു.

സ്വർഗ്ഗീയരും ഭൗമികരും ഉൾക്കൊള്ളുന്ന ആരാധനാസംഘം സ്വർഗ്ഗീയ ആരാധനയുടെ പതിപ്പാണ്. സ്വർഗ്ഗീയ കൂടാരം മനുഷ്യമദ്ധ്യേ (വെളിപാട് 21:3) വെളിപ്പെടുമ്പോൾ മഹത്വത്തിന്റേയും രക്ഷയുടെയും ശബ്ദം ഭക്തഹൃദയത്തിലേക്ക് ഇറങ്ങിവരുന്നു. ആരാധനാ സംവിധാനത്തിൽ വാചിക ഭാഷയും (Ver-




bal Language) ശരീരഭാഷയും (Body Language) പരസ്പരം ബന്ധിതമായിരിക്കുന്നു. വാക്കുകൾ ബോധത്തേയും ശരീര ഭാഷ ബോധേതര തലങ്ങളേയും സ്വാധീനിച്ച് ആഴമായ ആദ്ധ്യാത്മിക അനുഭവത്തിലേക്ക് രൂപാന്തരപ്പെടുത്തുന്നു എന്ന വേദതത്വം ആരാധനാ ശാസ്ത്രത്തിന്റെയും സഭാശാസ്ത്രത്തിന്റെയും അടിസ്ഥാനത്തിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് പ്രബോധിപ്പിക്കുന്നു. ശ്രദ്ധയോടും ശുദ്ധിയോടും നിഷ്ഠയോടും അർത്ഥബോധത്തോടും ആരാധനയിൽ പങ്കുചേരുമ്പോൾ വ്യക്തിത്വത്തെ (ആളത്വം, ഉണ്മ) രൂപാന്തരപ്പെടുത്തുന്ന ആദ്ധ്യാത്മിക അനുഭവം സമാർജ്ജിക്കുവാൻ കഴിയും എന്ന് വസ്തുനിഷ്ഠമായി ഇതിൽ തെളിയിക്കുന്നു. എന്നാൽ ആരാധനയെ ഭക്തിശൂന്യതയാക്കുന്ന ഗാനാലാപനങ്ങളും, ശബ്ദകോലാഹലങ്ങളും ജനപ്രിയ ആഘോഷങ്ങളും തിരുത്തപ്പെടണമെന്ന് കാര്യകാരണ സഹിതം ഇതിൽ വിശദീകരിക്കുന്നു.

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പറയുന്നു: 'ഭക്തിയും ശ്രദ്ധയും നേർമ്മയും നിഷ്ഠയും വർദ്ധിക്കുന്നിടത്ത് ആഡംബരം അർത്ഥശൂന്യവും അപ്രസക്തവുമാകും. എവിടെ വാദ്യമേളങ്ങൾ കൊഴുക്കുമോ ബാന്റ്സെറ്റുകൾ അരങ്ങുതകർക്കുമോ അവിടെ ഭക്തി ചോർന്നുപോകും.'

ഇന്നത്തെ ഭക്തിനിർഭരമായ ആഘോഷങ്ങൾ പലതും ഭക്തിശൂന്യമായിത്തീരുന്നു. എന്നാൽ ലോകത്തിന്റെ വെളിച്ചമായി ഉദിച്ച യേശുവിനെ സ്വീകരിച്ച് സ്വയം വെളിച്ചമാകുന്നതിന് സജ്ജമാക്കുന്ന ആദ്ധ്യാത്മികതലം സൃഷ്ടിക്കുവാൻ യഥാർത്ഥ ആരാധനാ ജീവിതശൈലിക്ക് കഴിയണം. മനുഷ്യനിലെ ദൈവികത സമഗ്രമാക്കുവാൻ ആദ്ധ്യാത്മിക ജീവിതം പര്യാപ്തമാകണം. മതിയായ ഒരുക്കവും അർത്ഥബോധത്തോടെയുള്ള അനുഷ്ഠാനവും കാർമ്മികനും വിശ്വാസികൾക്കും ഉണ്ടാകുമ്പോൾ ആരാധന ആഴമായ വിശ്വാസത്തിൽ അധിഷ്ഠിതമായ അനുഭവമായി തീരും. അത് ജീവിതത്തെ രൂപാന്തരപ്പെടുത്തുകയും കാഴ്ചപ്പാടുകളുടെ ചക്രവാളം വികസ്വരമാക്കുകയും ചെയ്യുമെന്ന് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഈ കൃതിയിലൂടെ സ്ഥാപിക്കുന്നു.

ഓർത്തഡോക്സ് പാരമ്പര്യത്തിൽ ചിത്രവും ചിത്രരചനയും വിശകലനം ചെയ്ത് പൗരസ്ത്യ ക്രിസ്തീയ ചിത്രരചന സ്വർഗ്ഗീയ കലയാണെന്നു സ്ഥാപിക്കുന്നു. പൗരസ്ത്യ ക്രിസ്തീയ ചിത്രരചനകളിൽ ബാഹ്യചാരുത ഉൾവലിഞ്ഞു

രൂപാന്തരപ്പെട്ട അകത്തെ ആളത്വം പ്രകാശിതമായി തീരും. പ്രാർത്ഥനയിലും ഉപവാസത്തിലും പരിശുദ്ധാത്മ പ്രചോദിതനാകുന്ന ചിത്രമെഴുത്തുകാരനും അതേ സഹൃദയത്തിലെത്തുന്ന വിശ്വാസികളായ ആസ്വാദകനും ഒന്നിച്ച് ദൈവിക രഹസ്യങ്ങളുടെ ആഴമായ തലങ്ങളിലേക്ക് ഉൾപ്രവേശിച്ച് കലയുടെ ആദ്ധ്യാത്മിക സൗന്ദര്യവും ദർശനവും അനുഭവിച്ചറിയുന്നു. ഇത്തരം ആദ്ധ്യാത്മിക പ്രചോദിത ചിത്രീകരണങ്ങളുടെ (Inspired art) പ്രയോക്താക്കളും പ്രചാരകരും ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഉണ്ടാകണമെന്ന് ആഹ്വാനം ചെയ്ത് ഇപ്പോഴുള്ള ചിത്രങ്ങളും ചിത്രരചനാരീതികളും വിമർശന വിധേയമാക്കുന്നു. മലങ്കരസഭാ പാരമ്പര്യത്തിൽ പ്രചാരമേറുന്ന ചിത്രങ്ങൾ അധികവും പാശ്ചാത്യ സഭാപാരമ്പര്യത്തിന്റെ അനുകരണങ്ങളാണെന്നു അദ്ദേഹം സ്ഥാപിക്കുന്നു.

പരുമല മാർ ഗ്രീഗോറിയോസ്, പാമ്പാടി മാർ ഗ്രീഗോറിയോസ്, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്നീ പിതാക്കന്മാരുടെ ജീവിതം, ആദ്ധ്യാത്മികത, മാനവികത എന്നിവ പൗരസ്ത്യ-ഭാരതീയ കാഴ്ചപ്പാടുകളിൽ അവതരിപ്പിക്കുന്നു. നീതി, നന്മ, സമാധാനം, ദൈവഭയം എന്നിവ വ്യക്തികളിൽ ഉണ്ടാകുമ്പോൾ അവിടെ ദൈവസാന്നിധ്യബോധം ഉണ്ടാകും. 'അപ്പോൾ വ്യക്തികളിലെ മാനവികത പൂർണ്ണതയിലേക്ക് ഉയരും. ഇത് അപമാനവികതയിൽ നിന്നുള്ള വിമോചനമാണ്.' മലങ്കരസഭാ പിതാക്കന്മാരുടെ ജീവിതദർശനത്തിൽ മാനവികതയും ആദ്ധ്യാത്മികതയും പ്രകാശം പരത്തിയിരുന്നു. ഇത് ദൈവിക ഊർജ്ജത്തിൽ മനുഷ്യനും സമൂഹവും സൃഷ്ടി മുഴുവനും പങ്കുചേരുന്ന അനുഭവമാണ്. ഇത് ദൈവതേജസ്സിലേക്കുള്ള വളർച്ചയും രൂപാന്തരവുമാണ്.

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ *രൂപാന്തരത്തിലേക്ക്* എന്ന കൃതിയിൽ അടിസ്ഥാനപരമായി അവതരിപ്പിക്കുന്ന തിരുത്തപ്പെടേണ്ട ചില കാഴ്ചപ്പാടുകൾ ശ്രദ്ധേയമാണ്:

1. കൗമായുടെ പ്രാരംഭത്തിൽ കാർമ്മികൻ ചൊല്ലുന്ന സ്തുതിവാക്യം ഇങ്ങനെയായിരിക്കണം:

സ്വർഗ്ഗവും ഭൂമിയും തന്റെ തേജസ്സാൽ നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ. ഉയരങ്ങളിൽ ഊശാന.

2. പ്രദക്ഷിണത്തേക്കാൾ 'ഊരുവലത്ത്' എന്ന പദം ഉചിതം എന്നും റാസയേക്കാൾ പ്രദക്ഷിണം എന്ന പദം ഉത്തമം എന്നും പറയുന്നു. 'മംഗളമായ് തീരണമീ റാസ' എന്ന് പാടുന്നത് 'മംഗളമായ് തീരണമീ പെരുന്നാൾ' എന്നാക്കണം.

3. മലങ്കരസഭയിലെ ഭൂരിഭാഗം ചിത്രങ്ങളിലും ബാഹ്യചാരുതയ്ക്ക് പ്രാധാന്യം നൽകുന്ന പാശ്ചാത്യസ്വാധീനം പ്രകടമാകുന്നു. ക്രിസ്തുവിന്റെയും പരിശുദ്ധന്മാരുടെയും ചിത്രങ്ങൾ ത്രിത്വമുദ്രയോടെയാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലുള്ളത്. ക്രിസ്തു രണ്ടു കൈയും നിവർത്തി ഉയർത്തി ആശീർവദിക്കുന്ന ചിത്രങ്ങൾ പാശ്ചാത്യ സഭാപാരമ്പര്യത്തിന്റെ അനുകരണങ്ങളാണ്.

4. ഓർത്തഡോക്സ് വിശ്വാസത്തിനും പാരമ്പര്യത്തിനും അടിസ്ഥാനമായി വരുന്ന വേദഭാഗങ്ങൾ അന്വേഷിക്കുമ്പോൾ സത്യവേദപുസ്തകം എന്ന മലയാള പരിഭാഷ പൂർണ്ണമായും ആധികാരിക രേഖയായി സ്വീകരിക്കാനാവില്ല.

5. ആരാധനയിലെ ശബ്ദവ്യാപ്തം (volume) നിയതവും നിയന്ത്രിതവുമായിരിക്കണം. നിശ്ചിത വ്യാപ്തത്തിനു പുറത്തേക്കു വരുന്ന ശബ്ദം കാതിലലയ്ക്കുമെങ്കിലും തലച്ചോറിൽ പതിയുന്നില്ല. ഏറിയപങ്ക് ഗായകസംഘങ്ങളുടെയും സേവനം ഭക്തർക്ക് പ്രയോജനം ചെയ്യുന്നില്ല. ഭക്തിഭാവത്തെ വളർത്തുന്നില്ല. തളർത്തിക്കളയുന്നതേയുള്ളൂ.

6. നടുവ് വളച്ച് തല കുനിച്ച് കുരിശു വരയ്ക്കേണ്ടതാകുന്നു. വലതു കൈയുടെ മൂന്നു വിരൽ കൂട്ടിയെടുത്ത് നെറ്റിയിലും നെഞ്ചിലും ഇരുതോളുകളിലും തൊട്ടു കുരിശു വരയ്ക്കണം. ഇത് കൃത്യതയോടെ ചെയ്യണം.

7. സ്വർഗ്ഗത്തിലെ ആരാധനയിൽ നിന്ന് അകന്നല്ല ഭൂമിയിലെ ആരാധന, പിന്നെയോ ഒന്നുചേർന്നാണ്, ഒന്നായാണ്. ദൃശ്യവും അദൃശ്യവുമെന്ന് തിരിച്ചുപിരിച്ചൊരു സങ്കല്പമില്ല. അഖണ്ഡമായൊരു മുഴുവീക്ഷണം നമ്മുടെ ബോധത്തിൽ ഉറയ്ക്കേണ്ടതുണ്ട്.

**ഹൃദ്യവും സുന്ദരവുമായ ഭാഷയും അവതരണവും ദുർഗ്രഹങ്ങളായ വിഷയങ്ങളെ ലളിതവും ആകർഷകവുമാക്കി തീർക്കുന്നു. ബൈബിൾ ഭാഷയിലും പരിഭാഷയിലും വ്യാഖ്യാനശൈലിയിലും നേടിയ നൈപുണ്യവും സർഗ്ഗശേഷിയും ഇതിൽ ആദിയോടന്തം നിറഞ്ഞു നിൽക്കുന്നു. യഥാർത്ഥ ആരാധനയും നിഷ്ഠാപൂർവ്വമായ ആദ്ധ്യാത്മിക ജീവിതവും ദൈവതേജസ്സിലേക്കുള്ള സമഗ്രമായ രൂപാന്തരത്തിനും വളർച്ചയ്ക്കും വഴിയും വെളിച്ചവും പകരും എന്ന് പ്രഖ്യാപിക്കുന്ന ഈ കൃതി പൗരസ്ത്യ ആദ്ധ്യാത്മിക ദർശനങ്ങളും ആരാധനാ രീതിശാസ്ത്രങ്ങളും തിരിച്ചറിയുവാൻ പര്യാപ്തമായ പ്രൗഢമായ ഗവേഷണമാണ്.**

ഇങ്ങനെ എത്രയെത്ര പ്രായോഗിക നിരീക്ഷണങ്ങളും തിരുത്തലുകളുമാണ് ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. സ്വർഗ്ഗീയരും ഭൗമികരും ഒരുമിച്ചുള്ള ആരാധന സ്വർഗ്ഗീയമായ അനുഭവവും അനുഷ്ഠാനവുമാക്കി തീർക്കുവാൻ കാലോചിതമായ തിരുത്തലുകളും കൂട്ടിച്ചേർക്കലും അനിവാര്യമാണ്. ഇത്തരത്തിലുള്ള പഠനങ്ങൾ പൗരസ്ത്യ ആരാധനയിലെ വേദശാസ്ത്രവും മാനവിക-സാമൂഹിക കാഴ്ചപ്പാടുകളും കണ്ടെത്തി പ്രായോഗികമാക്കുവാൻ ഭക്തസമൂഹത്തെ സജ്ജമാക്കുന്നു.

പൗരസ്ത്യ വേദശാസ്ത്രത്തിലും വേദപുസ്തക പരിജ്ഞാനത്തിലും ഭാരതീയ ദർശനങ്ങളിലും ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നേടിയ അറിവും അനുഭവവും വേദവിശകലനത്തിലും അതീവ സൂക്ഷ്മത പുലർത്തുന്നു. വേദവിജ്ഞാനീയത്തിൽ വളരെ അപ്രസക്തമെന്ന് തോന്നിപ്പിക്കുന്ന വിഷയങ്ങൾ അക്കാദമിക് മികവോടെയും നൈപുണ്യത്തോടെയും ഇതിൽ നിർദ്ധാരണം ചെയ്തിരിക്കുന്നു. ആരാധനാനുഷ്ഠാനങ്ങളിലും, ഭാഷാപ്രയോഗങ്ങളിലും, ആചാരക്രമങ്ങളിലും വന്നുചേർന്ന നവീകരണ സ്വാധീനത്തേയും കാഴ്ചപ്പാടുകളെയും പൗരസ്ത്യ വേദതത്വങ്ങളുടെ അടിത്തറയിൽ സൂക്ഷ്മദൃഷ്ടിയോടെ ഇതിൽ പഠനവിധേയമാക്കിയിട്ടുണ്ട്. ബൈബിളിന്റെ ഭാഷാപരമായ പാഠഭേദങ്ങളും പരിഭാഷകളിലെ വൈവിധ്യങ്ങളും പാരമ്പര്യ വ്യാഖ്യാനങ്ങളും ത്യാജ്യഗ്രാഹ്യ ബുദ്ധിയോടെ വിലയിരുത്തുന്നു.

ഹൃദ്യവും സുന്ദരവുമായ ഭാഷയും അവതരണവും ദുർഗ്രഹങ്ങളായ വിഷയങ്ങളെ ലളിതവും ആകർഷകവുമാക്കി തീർക്കുന്നു. ബൈബിൾ ഭാഷയിലും പരിഭാഷയിലും വ്യാഖ്യാനശൈലിയിലും നേടിയ നൈപുണ്യവും സർഗ്ഗശേഷിയും ഇതിൽ ആദിയോടന്തം നിറഞ്ഞു നിൽക്കുന്നു. യഥാർത്ഥ ആരാധനയും നിഷ്ഠാപൂർവ്വമായ ആദ്ധ്യാത്മിക ജീവിതവും ദൈവതേജസ്സിലേക്കുള്ള സമഗ്രമായ രൂപാന്തരത്തിനും വളർച്ചയ്ക്കും വഴിയും വെളിച്ചവും പകരും എന്ന് പ്രഖ്യാപിക്കുന്ന ഈ കൃതി പൗരസ്ത്യ ആദ്ധ്യാത്മിക ദർശനങ്ങളും ആരാധനാ രീതിശാസ്ത്രങ്ങളും തിരിച്ചറിയുവാൻ പര്യാപ്തമായ പ്രൗഢമായ ഗവേഷണമാണ്. വിഷയ വിശകലനങ്ങളിൽ പുലർത്തിയ സൂക്ഷ്മമായ നിരീക്ഷണങ്ങളും തിരുത്തലുകളും ആത്മീയ ജീവിതത്തെ അർത്ഥപൂർണ്ണമാക്കുവാൻ കഴിയും. വേദശാസ്ത്രപരമായ ദാർശനിക സംവാദത്തിനും ഗവേഷണത്തിനും അക്ഷയഖനിയായ ഈ ഗ്രന്ഥം പഠന മനനങ്ങൾക്കും ദൈവതേജസ്സിലേക്കുള്ള സമഗ്ര രൂപാന്തരത്തിനുമായി ഉപകരിക്കും. ❑

## പുസ്തകം



# സ്ത്രീയും പുരുഷനും

## ഫാ. ഡോ. വി. സി. ശാമുവേൽ

ക്രിസ്തീയ വീക്ഷണത്തിൽ സ്ത്രീയും പുരുഷനും തമ്മിലുള്ള ബന്ധം ആസ്പദമാക്കി അടിസ്ഥാനപരമായ ചില കാര്യങ്ങൾ പരാമർശിക്കുകയാണ്. ഇതിന് ആധാരമായി വി. പൗലോസിന്റെ രണ്ടു പ്രസ്താവനകൾ എടുത്തുകാണിക്കുകയാണ്. ഗലാത്യർ 3:27-28 ഉം 1 കൊരിന്ത്യർ11:3-12 ഉം ആണ് ആ പ്രസ്താവനകളടങ്ങുന്ന ഭാഗങ്ങൾ.

**1. ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം**

ഗലാത്യ ലേഖനഭാഗം ഇങ്ങനെയാണ്. "ക്രിസ്തുവിലുള്ള ഐക്യത്തിനു വേണ്ടി സ്നാപനം ചെയ്യപ്പെട്ട നിങ്ങളെല്ലാവരും ക്രിസ്തുവിന്റെ ജീവൻ ധരിച്ചിരിക്കുന്നു. അതുകൊണ്ടു യൂദനെന്നോ യൂദേതരനെന്നോ അടിമയെന്നോ സ്വതന്ത്രനെന്നോ പുരുഷനെന്നോ സ്ത്രീയെന്നോ ഉള്ള ഭേദമില്ല. നിങ്ങളെല്ലാവരും ക്രിസ്തുയേശുവിലുള്ള ഐക്യത്തിൽ ഒന്നാകുന്നു" (ഗലാത്യർ 3:21-28).

ക്രിസ്തു ശിഷ്യന്മാർ ന്യായപ്രമാണമുൾക്കൊള്ളുന്ന നിയമാനുശാസനങ്ങളെ ഏതു യെഹൂദനെയും പോലെ നിലനിർത്തിക്കൊണ്ടു വേണം യേശുക്രിസ്തുവിലുള്ള വിശ്വാസം സ്വീകരിക്കുവാൻ എന്ന വാദത്തെ ഖണ്ഡിക്കുവാനെഴുതിയതാണ് ഗലാത്യലേഖനം. നിയമാനുഷ്ഠാന ബാദ്ധ്യതയിൽ നിന്നും, അതുവഴി പാപത്തിന്റെയും, മരണത്തിന്റെയും ആധിപത്യത്തിൽ നിന്നും, യേശുക്രിസ്തു മനുഷ്യനെ വ്യക്തിയായും സമൂഹമായും ഉദ്ധരിച്ചിരിക്കുന്നു എന്നുള്ളതാണ് ആ ലേഖനത്തിന്റെ ഉപദേശ സാരം. യേശു ക്രിസ്തുവിലുള്ള വിശ്വാസത്താൽ സ്വായത്തമാക്കേണ്ട ആ സ്വാതന്ത്ര്യം യെഹൂദനും യെഹൂദനല്ലാത്തവനും യജമാനനും ദാസനും പുരുഷനും സ്ത്രീക്കും ഒരുപോലെയുള്ളതാണ്. സഭവഴി ലഭിക്കേണ്ട സ്വാതന്ത്ര്യം അഥവാ രക്ഷയുടെ അനുഭവം ആസ്പദമാക്കി പുരുഷനു സ്ത്രീയേക്കാൾ മേന്മയില്ല. സ്ത്രീക്കു പുരുഷനേക്കാൾ കുറവുമില്ല. എന്നാൽ പ്രകൃതിദത്തമായ സ്ത്രീപുരുഷവ്യത്യാസം അവർ തമ്മിലുണ്ട്. അത് അവർക്കു ക്രിസ്തുവിലുള്ള സമത്വത്തെ ഹനിക്കുന്നില്ല. ഇതാണ് ഗലാത്യലേഖനത്തിൽ പൗലോസ് ഉറപ്പിച്ചു പറയുന്നത്.

**2. ക്രിസ്തുവിലുള്ള സ്ത്രീപുരുഷ ബന്ധം**

1 കൊരിന്ത്യർ 11-ാം അദ്ധ്യായത്തിൽ പൗലോസിന്റെ പരാമർശമാണ് ഇവിടുത്തെ ചിന്താവിഷയം. പരസ്പര വിരുദ്ധമെന്നു തോന്നാവുന്ന രണ്ട് ഊന്നലുകൾ അവിടെ കാണാം. അവയിൽ ഒന്നാമത്തേതു 3 മുതൽ 10 വരെയുള്ള വാക്യങ്ങളിലും രണ്ടാമത്തേത് 11, 12 വാക്യങ്ങളിലും ചേർത്തിട്ടുണ്ട്. ഒന്നാമത്തെ ഭാഗത്തുള്ള അഞ്ചുകാര്യങ്ങൾ താഴെ കാണുന്നവയാണ്.

1. "ഏതു പുരുഷന്റെയും മേലുള്ള പരമാധികാരം ക്രിസ്തുവിനും, ഭാര്യയുടെമേലുള്ള അധികാരം ഭർത്താവിനുമാകുന്നു." ക്രിസ്തുവിന്റെ മേൽ ദൈവത്തിനാണ് അധികാരമുള്ളത് (3-ാം വാക്യം).

ദൈവത്തിന്റെ അധികാരത്തിൻ കീഴിൽ നില്ക്കുന്ന ക്രിസ്തുവിന്റെ പരമാധികാരത്തിനു വിധേയമായി പുരുഷൻ സ്ഥിതി ചെയ്യുന്നു. അവന്റെ അധീനതയിൽ സ്ത്രീ നിലനില്ക്കുന്നു.

2. അതുകൊണ്ടു പ്രാർത്ഥനാസമയത്തു സ്ത്രീ തലമൂടിയിരിക്കണം. പുരുഷൻ തലമൂടുകയും അരുത്. (4 മുതൽ 7 വരെയുള്ള വാക്യങ്ങൾ).

3. പുരുഷൻ തലമൂടിക്കൂടാത്തതു അവൻ "ദൈവത്തിന്റെ പ്രതിബിംബവും ദൈവത്തിന്റെ തേജസു പ്രതിഫലിപ്പിക്കുന്നവനു"മാകയാലത്രെ. (7-ാം വാക്യം).

4. ഇതിനോടു ചേർന്നു പൗലോസു പറയുന്നു. പുരുഷൻ സൃഷ്ടിക്കപ്പെട്ടതു സ്ത്രീയിൽ നിന്നല്ല, എന്നാൽ സ്ത്രീ സൃഷ്ടിക്കപ്പെട്ടത് പുരുഷനിൽ നിന്നാണ്.

5. പുരുഷൻ സ്ത്രീക്കുവേണ്ടിയല്ല. സ്ത്രീ പുരുഷനുവേണ്ടിയാണ് സൃഷ്ടിക്കപ്പെട്ടത്. (9-ാം വാക്യം).

ഈ വാക്യങ്ങളിലെല്ലാം സ്ത്രീപുരുഷനു വിധേയമായിക്കഴിയണമെന്നും അതിന്റെ സൂചകമായി പ്രാർത്ഥിക്കുമ്പോൾ സ്ത്രീ തല മൂടിയിരിക്കണമെന്നും പൗലോസു ശക്തിപൂർവ്വം വാദിക്കുന്നു. അതിനോടൊപ്പം പുരുഷനു സ്ത്രീയോടു എന്തെങ്കിലും വിധേയത്വമോ കടപ്പാടോ ഉള്ളതായി പൗലോസു പറയുന്നില്ല. പുരുഷനു സഹായം നല്കുവാനുദ്ദേശിച്ചു നിർമ്മിതയാണു സ്ത്രീ. അതു നല്കിക്കൊണ്ടു സ്ത്രീ പുരുഷനു കീഴ്പ്പെട്ടു സ്ത്രീ കഴിഞ്ഞു കൊള്ളണം. സ്വകീയമായ ഒരു നില സ്ത്രീക്കുള്ളതായി ഇവിടെയെങ്ങും പൗലോസു പറയുന്നില്ല.

**3. പൗലോസിന്റെ സ്ത്രീ പുരുഷ ചിന്തയുടെ ആധാരം**

ഈ വാദത്തിന് ആധാരമായി പൗലോസു കരുതുന്നതു ഉല്പത്തി പുസ്തകം 2-ാം അദ്ധ്യായത്തിലെ സൃഷ്ടിവൃത്താന്തമാണ്. ആദ്യമനുഷ്യനെ ദൈവം നിർമ്മിച്ചു ഏദൻതോട്ടത്തിൽ പാർപ്പിച്ച സംഭവത്തിൽ സൃഷ്ടി ആരംഭിച്ചു (7, 8). ആ മനുഷ്യൻ ഏകനായിരുന്നു. അവന്റെ സ്വൈരജീവിതത്തിനു വേണ്ട സൗകര്യം തോട്ടത്തിലുണ്ടായിരുന്നു എങ്കിലും ഏകാന്തതയെ നേരിടുവാൻ മാർഗ്ഗമുണ്ടായിരുന്നില്ല. 'മനുഷ്യൻ തനിച്ചിരിക്കുന്നതു നല്ലതല്ല; അവനു തക്കതായ ഒരു തുണ ഞാൻ ഉണ്ടാക്കി കൊടുക്കും' എന്നു ദൈവം പറഞ്ഞു (18). അവയ്ക്കു പേരിടുവാൻ മനുഷ്യന്റെ അടുക്കലേക്കയച്ചു. മനുഷ്യൻ അവയ്ക്കു പേരിട്ടു, എന്നാൽ അവയിലൊന്നിനെയും ചങ്ങാതിയായി സ്വീകരിച്ചില്ല. ഈ സാഹചര്യത്തിൽ ദൈവം മനുഷ്യനിൽ നിന്നുതന്നെ സ്ത്രീയെ നിർമ്മിച്ചു, "നരനു" (എബ്രായ ഭാഷയിൽ 'ഇഷ്') തുണയായി "നാരി"യെ ('ഇഷാ') നല്കി. (19-മുതൽ 23 വരെ). രസകരമായ കഥാരൂപത്തിൽ കൊടുത്തിരിക്കുന്ന ഈ വിവരണത്തിന്റെ അർത്ഥപുഷ്ടി മനസ്സിലാക്കുവാൻ ഉല്പത്തി 2:4 മുതൽ 5:5 വരെ 1-ാം അദ്ധ്യായവുമായി ബന്ധപ്പെടുത്താതെ, ഒരുമിച്ചു വായിച്ചു നോക്കണം.

പൗലോസ് എടുത്തു പറയുന്നതായി മുകളിൽ കണ്ട അഞ്ചു കാര്യങ്ങളിൽ 4 ഉം 5 ഉം ഈ സൃഷ്ടിവിവരണത്തിൽ നിന്നും നേരേ എടുത്തവയാണ്. മറ്റു കാര്യങ്ങളിലും ഇതിന്റെ പ്രേരണ പൗലോസിന്റെ ചിന്തയെ ബാധിച്ചിരുന്നു.

**4. പൗലോസിന്റെ സ്ത്രീ പുരുഷ ദർശനം**

1. കൊരി. 11:11, 12 - ഈ വാക്യങ്ങൾ മറ്റൊരാശയമാണുൾക്കൊള്ളുന്നത്. എന്നാൽ ക്രിസ്തീയ ജീവിതത്തിൽ സ്ത്രീക്കു പുരുഷനെ ആശ്രയിക്കാതെയോ പുരുഷനു സ്ത്രീയെ ആശ്രയിക്കാതെയോ കഴിയുവാൻ സാദ്ധ്യമല്ല. (11-ാം വാക്യം). ഇവിടെ പൊന്തിനിൽക്കുന്നത് 9-ാം വാക്യത്തിലേതുപോലെ സ്ത്രീ പുരുഷനുവേണ്ടി സൃഷ്ടിക്കപ്പെട്ടു എന്ന ഊന്നലല്ല, അവർ പരസ്പരം കടപ്പെട്ടവരാണെന്നുള്ള ആശയമാണ്. അതുപോലെ സ്ത്രീ പുരുഷനിൽ നിന്നാണു മറിച്ചല്ല സൃഷ്ടിക്കപ്പെട്ടത് എന്നു എട്ടാം വാക്യത്തിലെ വാദത്തേയും 12-ാം വാക്യത്തിൽ അപ്പോസ്തോലൻ ഭേദപ്പെടുത്തുന്നു. സ്ത്രീ പുരുഷനിൽനിന്നും സൃഷ്ടിക്കപ്പെട്ടതുപോലെ, പുരുഷൻ സ്ത്രീയിൽ നിന്നു ജനിക്കുന്നു എന്നവിടെ ചൂണ്ടിക്കാണിക്കുന്നു. ഇവിടെയും വിധേയത്വമുള്ളതു സ്ത്രീയും പുരുഷനും അന്യോന്യമാണെന്നു അപ്പോസ്തോലൻ ഉറപ്പിച്ചു പറയുന്നു.

പൗലോസിന്റെ ഈ രണ്ടാമത്തെ ആശയത്തിനു ഉല്പത്തി പുസ്തകത്തിലെ സൃഷ്ടിവിവരണത്തിൽ കൊടുത്തിരിക്കുന്ന അടിസ്ഥാനം ശ്രദ്ധേയമാണ്. മനുഷ്യസൃഷ്ടിയെപ്പറ്റി സാധാരണ പറഞ്ഞുവരുന്ന ആദാമിന്റെയും ഹവ്വായുടെയും കഥ ഉല്പത്തി 2-ാം അദ്ധ്യായത്തിൽ നിന്നുമെടുത്തതാണ്. അവിടെ ആദ്യ മനുഷ്യനെ ഒരു പുരുഷ വ്യക്തിയായി ചിത്രീകരിക്കുന്നു. എന്നാൽ 1-ാം അദ്ധ്യായം 26-31 വരെ മനുഷ്യനെ സൃഷ്ടിച്ച വിവരം കൊടുത്തിരിക്കുന്നത് അങ്ങനെയല്ല. 26.10 വാക്യത്തിൽ മനുഷ്യനെപ്പറ്റി ഏകവചനവും ബഹുവചനവും ഉപയോഗിച്ചിട്ടുണ്ട്. "അനന്തരം ദൈവം, നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക.

അവർ സമുദ്രത്തിലുള്ള...എന്നു കല്പിച്ചു." ഈ ഊന്നൽ 27-ാം വാക്യത്തിൽ കൂടുതൽ വിശദമാക്കിയിട്ടുണ്ട്. "ദൈവം തന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു." 5:1, 2 ലും ഈ ആശയം തന്നെയാണു കാണുന്നത്. ഇവിടെ സൂചനയുള്ള മനുഷ്യൻ ഒരു വ്യക്തിയല്ല, ഒരു പ്രത്യേക പുരുഷനുമല്ല, സ്ത്രീയുമല്ല. സർവ്വ മനുഷ്യ വ്യക്തികളെയും മാനവ സമൂഹത്തെ ആകമാനവും മാത്രമല്ല, സ്ത്രീ പുരുഷ യാഥാർത്ഥ്യത്തെയും ഒരുമിച്ച് ഉൾക്കൊള്ളുകയും അതിജീവിക്കുകയും ചെയ്യുന്ന മാനവികതയാണ്. അഥവാ ഉല്പത്തി 1-ാം അദ്ധ്യായത്തിലും അതിനോടു യോജിക്കുന്ന മറ്റു ഭാഗങ്ങളിലും ദൈവം ആദിയിൽ ഉളവാക്കിയതായി വിഭാവന ചെയ്തിരിക്കുന്നത് ഒരു പ്രത്യേക മനുഷ്യ വ്യക്തിയെ അല്ല. "മനുഷ്യൻ" എന്ന വാസ്തവത്തെയാണ്. അത് ഒരു പുരുഷനെ, ഒരു സ്ത്രോയെ ഒരു പ്രത്യേക വ്യക്തി തന്നെയോ അല്ല, എന്നാൽ അതിൽ വ്യക്തിയും വർഗ്ഗവും പുരുഷനും സ്ത്രീയും തത്വത്തിലുണ്ട്.

എബ്രായഭാഷയിൽ "ആദാം" ഒരു വ്യക്തിനാമമല്ല. "മനുഷ്യൻ എന്നർത്ഥമുള്ള വർഗ്ഗനാമമാണ്. ആ അർത്ഥത്തിലാണ് 1:26, 27 ലും 5:2 ലും ആ പദം ഉപയോഗിച്ചിട്ടുള്ളത്. ഇവയിൽ 5:2 ലെ ആദാം പുരുഷനും സ്ത്രീക്കും പൊതുവായി ദൈവം കൊടുത്ത പേരായിരുന്നു എന്ന് അവിടെ പറയുന്നു. എന്നാൽ ആദ്യമനുഷ്യനും ആദാം എന്ന പേരു വ്യക്തിനാമമായി ലഭിച്ചു എന്ന് 3:21 ൽ സൂചനയുണ്ട്. അതുപോലെ സ്ത്രീക്കു "ഹവ്വാ എന്ന പേരു നല്കിയിരുന്നതായി 3:20 ലും 4:1 ലും എടുത്തു പറയുകയും ചെയ്യുന്നു.

ഉല്പത്തി പുസ്തകത്തിലെ രണ്ടു കഥകളേയും ചേർത്തിണക്കിയാണ് വേദപുസ്തകത്തിലെ പ്രതിപാദനം. അവയിലൊന്നും അതിൽ തന്നെ പൂർണ്ണമല്ലെന്നുള്ള ബോധ്യമായിരിക്കാം കാരണം. ഇതു വേദപുസ്തക പഠിതാക്കളെ വിഷമിപ്പിച്ചിട്ടുള്ള ഒരു വിഷയമാണ്. പ്രശ്നം തരണം ചെയ്യുവാൻ 4-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പ്രശസ്തി ആർജിച്ച നിസ്സായിലെ ഗ്രിഗോറിയോസ് ദൈവം മനുഷ്യനെ രണ്ടു തട്ടുകളിലായി സൃഷ്ടിച്ചു എന്നഭിപ്രായപ്പെട്ടു. ഒന്നാമത്തെ തട്ടിൽ ഉല്പത്തി 1-ാം അദ്ധ്യായത്തിലും മറ്റും സൂചനയുള്ള 'മനുഷ്യനെ'യും രണ്ടാമത്തേതിൽ സ്ത്രീ പുരുഷന്മാരും വ്യക്തികളും തമ്മിൽ വേർതിരിവു ചൂണ്ടിക്കാണിക്കാവുന്ന 2-ാം അദ്ധ്യായത്തിലെ മനുഷ്യനെയും സൃഷ്ടിച്ചു എന്നാണു അദ്ദേഹത്തിന്റെ വ്യാഖ്യാന സാരം. ആധുനിക വേദപുസ്തക പണ്ഡിതന്മാർ ചരിത്രപരമായി കൂടുതൽ സ്വീകാര്യമായ ഒരു നിലപാടു അവലംബിക്കുന്നു. ഉല്പത്തി പുസ്തകത്തിലെ വൃത്താന്തങ്ങൾ രണ്ടും എബ്രായരുടെ ഇടയിൽ രൂപംകൊണ്ട ഭിന്ന പാരമ്പര്യങ്ങളെ പ്രതിബിംബിക്കുന്നവയായി അവർ അവയെ മനസ്സിലാക്കുന്നു.

### 5. സ്ത്രീ പുരുഷ ദർശനം

ഉല്പത്തി 1 ഉം 2 ഉം അദ്ധ്യായങ്ങളിൽ ചേർത്തിരിക്കുന്ന പാരമ്പര്യങ്ങളിൽ രണ്ടാമത്തേതിനാണ് ആധുനിക വേദപുസ്തക പണ്ഡിതന്മാർ കൂടുതൽ പുരാതനത്വം കല്പിക്കുന്നത്. ആ പാരമ്പര്യം 2:4 മുതൽ 3-ാം അദ്ധ്യായത്തിന്റെ അവസാനം വരെയും പിന്നീടു പല ഭാഗങ്ങളിലുമായി, മനുഷ്യവർഗ്ഗം എങ്ങനെ ഉത്ഭവിച്ചു. ഏതു വിധത്തിൽ പാപം ലോകത്തിൽ പ്രവേശിച്ചു. അതിന്റെ ദുഷ്ഫലങ്ങൾ എന്തൊക്കെയായിരുന്നു, എന്നെല്ലാമുള്ള വിഷയങ്ങൾ രസകരമായ കഥാരൂപത്തിൽ വിവരിക്കുന്നു. ആ വിവരണങ്ങൾ മനുഷ്യജീവിത യഥാർത്ഥ്യങ്ങളെ മനഃശാസ്ത്രപരമായ അവബോധത്തോടെ അർത്ഥവത്തായി മനസ്സിലാക്കുവാൻ സഹായിക്കുന്നവയാണ്. എന്നാൽ ആദ്യമനുഷ്യനെ ഏകപുരുഷവ്യക്തിയായി സങ്കല്പിച്ചുകൊണ്ടുള്ള സമീപനം മൂലം സ്ത്രീയുടെ സ്വകീയതയെ അനുപേക്ഷണീയമായി കരുതാത്ത നിലപാടു അവിടെ അവലംബിക്കുന്നു. അതുകൊണ്ടു സ്ത്രീയും പുരുഷനും തമ്മിൽ അവിഭാജ്യമായ ഐക്യം ഉണ്ടെന്നു സമ്മതിച്ചുകൊണ്ടുതന്നെ അവൾ പുരുഷനു താഴെ അവന്റെ സഹായി എന്ന നിലയിൽ മാത്രം അവളെ അവതരിപ്പിക്കുന്നു.

1-ാം അദ്ധ്യായത്തിലെ വിവരണം ഇവിടെ വിലയുള്ളതും ബുദ്ധിപരമായും പ്രാധാന്യം അർഹിക്കുന്നതുമാണ്. എന്നാൽ അതു ലോകത്തിൽ സ്വതവേ നിൽക്കാവുന്നതല്ല. മനുഷ്യൻ ചരിത്രത്തിൽ പ്രവേശിക്കുന്നതിനു വ്യക്തികൾ തമ്മിലും സ്ത്രീപുരുഷന്മാർ തമ്മിലുമുള്ള വേർതിരിവ് അത്യന്താപേക്ഷിതമാണ്. അതുകൊണ്ടായിരിക്കണം രണ്ടു പ്രതിപാദനങ്ങളും വേദപുസ്തകത്തിൽ ഒരുമിച്ചു ചേർത്തിരിക്കുന്നത്. എന്നാൽ സ്ത്രീ പുരുഷന്മാരുടെ പരസ്പരമുള്ള ഐക്യവും സമത്വവും 1-ാം അദ്ധ്യായം ഉറപ്പിച്ചു പറയുന്നു. ഏക മനുഷ്യവർഗ്ഗത്തിൽ അന്യോന്യം വ്യത്യസ്ഥരായ വ്യക്തികളും പരസ്പരം ഭിന്നരായ സ്ത്രീ പുരുഷന്മാരുമുണ്ട്. അവരിൽ ഓരോരുത്തരും മനുഷ്യൻ എന്ന യാഥാർത്ഥ്യന്റെ സമ്പൂർണ്ണ ഉടമകളുമാണ്.

**എല്ലാ സ്ത്രീകളും മാതാക്കളായില്ലെന്നു വരാം. എന്നാൽ മാതാക്കളാകാത്ത സ്ത്രീകളും പിതാക്കന്മാരാകത്ത പുരുഷന്മാരും, അവരവരുടെ ഭാഗത്തു മാതൃത്വത്തിന്റേയും പിതൃത്വത്തിന്റെയും പ്രതീകങ്ങളാണ്.**

### ഉപസംഹാരം

ഈ പരാമർശം അടിസ്ഥാനമാക്കി താഴെപ്പറയുന്ന നിഗമനങ്ങൾ ചൂണ്ടിക്കാണിക്കാം.

1. പൗലോസിന്റെ ലേഖനങ്ങളിൽ രണ്ടു ഊന്നലുകളുണ്ട്. അവരണ്ടും ഉല്പത്തി പുസ്തകത്തിലെ സൃഷ്ടി വിവരണങ്ങളുമായി ബന്ധപ്പെട്ടവയാണ്.

2. അവയിൽ കൂടുതൽ പുരാതനമായ 21-ാം അദ്ധ്യായത്തിലെ കഥയിലാണു സ്ത്രീയെ പുരുഷന്റെ സഹായി ആയി അവനിൽനിന്നും ദൈവം നിർമ്മിച്ചു എന്നു പറയുന്നത്. അതിനു ലഭിച്ച പ്രചാരത്തിന്റെ അടിസ്ഥാനത്തിൽ രൂപംകൊണ്ട സാംസ്കാരിക പശ്ചാത്തലത്തെയാണു 1 കൊരി. 11:3-10 ലും 14:34-36 ലും പൗലോസു പ്രതിബിംബിക്കുന്നത്.

3. ക്രിസ്തീയ വിശ്വാസം വെളിച്ചത്തിൽ അപ്പോസ്തോലൻ ഈ വിഷയം പരാമർശിക്കുന്നതു 1 കോരി 11, 12 ലും ഗലാത്യർ 3: 26-ലും മറ്റുമാണ്. 1. കോരി 11:11, 12 ലെ ആശയങ്ങൾ ഉല്പത്തി 1:26 മുതലുള്ള ഭാഗങ്ങളുൾക്കൊള്ളുന്ന ചിന്തയുമായി ചേന്നു പോകുകയും ചെയ്യുന്നു. ബുദ്ധിപരമായി കൂടുതൽ ശ്രദ്ധേയമായി ഉല്പത്തി 11-ാം അദ്ധ്യായത്തിലെ വിവരണത്തിൽ, മനുഷ്യൻ (ആദാം) എന്നു പദത്തിൽ സ്ത്രീയും പുരുഷനും ഒരുപോലെ ഉൾക്കൊള്ളുന്നു എന്നാണു സമർത്ഥിച്ചിരിക്കുന്നത്. അതിനാൽ അവർ തമ്മിൽ മാനവികത ആസ്പദമാക്കി പരിപൂർണ്ണമായ ഐക്യവും സമത്വവുമാണ്.

4. പ്രാർത്ഥിക്കുമ്പോൾ സ്ത്രീ തലമൂടിയിരിക്കയും പുരുഷൻ തലമൂടാതെയിരിക്കയും വേണം എന്നു പൗലോസു നിഷ്കർഷിക്കുന്നു എന്നാൽ ഇന്നു സഭയിൽ സ്ത്രീകൾ പൊതുവെ തലമൂടുന്നുണ്ടെങ്കിലും വൈദികർ തലമൂടുന്നില്ലേ? അതു പൗലോസിന്റെ ആജ്ഞയെ നിരാകരിക്കുന്നതല്ലേ? ഈ ചോദ്യം പലപ്പോഴും നമ്മുടെ മനുഷ്യർ ചോദിക്കാറുണ്ട്. ഇതിനു നല്കുവാനുള്ള ഉത്തരം നിസാരമായ ഒന്നാണ്. നമ്മുടെ സ്ത്രീകളിൽ ഒരു വലിയ പങ്കും ആരാധനാവേളയിൽ തലമൂടുന്നത് പൗലോസു അപ്പോസ്തോലൻ അങ്ങനെ ചെയ്യണമെന്ന് എഴുതിയതു കൊണ്ടല്ല. നമ്മുടെ ജീവിതശൈലിയുടെ ഭാഗമായിട്ടാണ്. അതുപോലെ വൈദികർ തലയിൽ തൊപ്പിയോ അംശവസ്ത്രങ്ങളോ ധരിക്കുന്നത് പൗലോസിന്റെ പ്രസ്താവനയെ അതിലംഘിക്കണമെന്നു കരുതിയുമില്ല. അവരുടെ വൈദിക സ്ഥാന ചിഹ്നങ്ങളായി സഭ നിശ്ചയിച്ചിരിക്കുന്നതുകൊണ്ടാണ്.

5. മനുഷ്യൻ എന്ന പദത്തിൽ സ്ത്രീയും പുരുഷനും ഒരുപോലെ ഉൾപ്പെടുന്നു എന്ന പരമാർത്ഥം സമ്മതിക്കുന്നതിനോടൊപ്പം അവർ തമ്മിൽ വ്യത്യാസമുണ്ടെന്നുള്ള വസ്തുതയും അനുസ്മരണമർഹിക്കുന്നു. ആ സത്യം അംഗീകരിക്കുന്നതു കൊണ്ടാണല്ലോ സ്ത്രീ പുരുഷ ബന്ധം ചിന്താവിഷയമാകുന്നതു തന്നെ. ചരിത്രത്തിൽ പുരുഷനു തുല്യമായോ അധികമായോ ബുദ്ധിശക്തിയും ചിന്താശേഷിയും പ്രവർത്തന വൈഭവവും അവകാശപ്പെടുക മാത്രമല്ല, പ്രകടിപ്പിക്കുകയും ചെയ്ത സ്ത്രീകളുണ്ടായിട്ടുണ്ട്. അങ്ങനെയുള്ളവർ ഇന്നുമുണ്ട്. എന്നാൽ അതുകൊണ്ടു ശാരീരിക ഘടനയിലും മാനസിക വ്യാപാരമധിഷ്ഠിതമായ താത്പര്യങ്ങളിലും സ്ത്രീ പുരുഷന്മാർക്കു പൊതുവെ പ്രകൃതി സിദ്ധമായുള്ള വ്യത്യാസം നിർമ്മാർജിതമാകുന്നില്ല. അത്, സ്ത്രീ മാതൃത്വത്തേയും പുരുഷൻ പിതൃത്വത്തേയും മനുഷ്യവർഗ്ഗത്തിൽ നിലനിർത്തുന്നു എന്ന വാസ്തവത്തിൽ കാണാവുന്നതാണ്. എല്ലാ സ്ത്രീകളും മാതാക്കളായില്ലെന്നു വരാം. എന്നാൽ മാതാക്കളാകാത്ത സ്ത്രീകളും പിതാക്കന്മാരാകത്ത പുരുഷന്മാരും, അവരവരുടെ ഭാഗത്തു മാതൃത്വത്തിന്റേയും പിതൃത്വത്തിന്റെയും പ്രതീകങ്ങളാണ്.





# നീതി നദി പോലെ ഒഴുകട്ടെ



**എബി മാത്യു, കൊഴുവല്ലൂർ**

കണ്ണുകെട്ടിയ നീതി ദേവതയുടെ ചിത്രം എന്തുകൊണ്ടും ആനുകാലിക പ്രസക്തമാണെന്ന് തോന്നിപ്പോകുന്നു. പലതും കാണാതെ ഇരിക്കുവാൻ ഈ കൺകെട്ട് ഉപകരിക്കുന്നു. സത്യത്തിൽ അതൊരു ഭാഗ്യം തന്നെയാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ സംബന്ധിച്ച് പറയുമ്പോൾ നീതി നിഷേധത്തിന്റെ ഒരു പരമ്പര തന്നെയാണ് പറയാനുള്ളത്. ഉദാസീനത കൊണ്ടോ, സഹിഷ്ണുത കൊണ്ടോ അതിന് കാലങ്ങളുടെ ചരിത്രം പറയാനുണ്ട്. എങ്കിലും കണ്ണുകെട്ടിയ നീതിദേവത കേൾക്കുവാൻ സന്മനസ്സ് കാണിച്ചു എന്നതാണ് സഭയ്ക്ക് ലഭിച്ച നീതി. അത് ദൈവത്തിന്റെ നീതിയാണ്. പ്രാർത്ഥന കേട്ടത് ദൈവമാണ്. കുരുടനും, ബധിരനും കാഴ്ചയും കേൾവിയും കൊടുത്തവന്റെ അദൃശ്യകരം കുറുകി പോയിട്ടില്ല എന്ന് വി. സഭ രുചിച്ചറിഞ്ഞ നാളുകൾ. ദൈവ നീതിയും, മനുഷ്യനീതിയും തമ്മിൽ ചുംബിക്കുമ്പോഴും ഈ സ്നേഹ ചുംബനത്തെ കാണാത്ത കണ്ണുകെട്ടിയ ഒരു കൂട്ടം ആളുകൾ ഈ സഭയ്ക്ക് ചുറ്റുമുണ്ട് എന്ന് വീണ്ടും വീണ്ടും ബോധ്യപ്പെടുത്തുന്ന ശബ്ദകോലാഹലങ്ങൾ ആണ് ഇപ്പോഴും ചുറ്റും കേട്ടുകൊണ്ടിരിക്കുന്നത്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് ഇന്ത്യയുടെ പരമോന്നത നീതിപീഠത്തിൽ നിന്ന് അനുകൂല വിധി ഉണ്ടായപ്പോൾ അതിനെ ശക്തിയുക്തം എതിർക്കാതെ എതിർക്കുകയും സമാധാനത്തിന്റെ വെള്ളരിപ്രാവുകൾ ആയി നടിച്ച് കോടതിവിധി അവിടെ നിക്കട്ടെ, പുറംവാതിലിലൂടെ രമ്യമായി കൂടെ എന്നു രഹസ്യ ഉപദേശം നൽകുകയും, ക്രിസ്തീയതയും, ദൈവികതയും, മാനുഷികതയും ടൈംടേബിൾ വച്ച് മലങ്കരസഭയെ പഠിപ്പിക്കുവാൻ മുതിരുകയും ചെയ്തവർ ഇപ്പോൾ മുകൾ കോടതികളിൽ നിന്ന് ജലധാര ഒഴുകുന്നത് ശുഭാപ്തി വിശ്വാസത്തോടെ കാത്തിരിക്കുമ്പോൾ, അതിനായി വല്ലാതെ മഷി ചെലവാക്കുമ്പോൾ ഈ കൊച്ചു സഭയ്ക്ക് എതിരെ ശബ്ദമുയർത്തിയത് മറന്നുപോകരുത്. ഇപ്പോൾ നിങ്ങൾ ആഗ്രഹിക്കുന്ന ഈ ജലധാര ദൈവകൃപയാൽ ലഭിച്ച വിശുദ്ധ സഭയാണ് മലങ്കരസഭ. അനീതിയുടെ അപ്പക്കഷ്ണം തിന്നവർക്ക് ഭയം കൂടാതെ ജീവിക്കാൻ, 'അഭയം' ഒരുക്കുന്നതിനും, വരണ്ടുപോയ തൊണ്ടയിൽ ജലം ഇറ്റിക്കുന്നതിനുംവേണ്ടിയാണ് ജലധാരക്കായി ഈ മുറവിളി എന്ന് എല്ലാവർക്കും അറിയാം. ഈ നിങ്ങൾക്ക് എങ്ങനെ ഈ വിശുദ്ധ സഭയുടെ നേരെ വിരൽ ചൂണ്ടാൻ ആവും.

'ആയിരം പീഠങ്ങൾ മാറ്റുവാൻ കഴിഞ്ഞാലും, ആളുകൾ മാറി മാറി ഇരുന്നെന്നാലും ആശങ്ക തെല്ലുമേ ഇല്ലിതിലൊന്നിലും, വാക്കു മാറാത്തവൻ കൂടെയുണ്ടെന്നതാൽ' എന്നതാണ് ഈ കൊച്ചു സഭയുടെ ധൈര്യം. ഇന്ന് എന്നുള്ളത് നാളെയാകാം. എന്നാൽ 'മറ്റൊരു' നിങ്ങൾ ഒന്നു മറക്കരുത്. നാളെയെന്ന ഒന്നുണ്ട്. ആ നാളെയിൽ ഞങ്ങൾക്ക് ശുഭ പ്രതീക്ഷയുണ്ട്. കാരണം കണ്ണുകെട്ടിയ നീതിദേവത ശബ്ദം കേൾക്കാതെ ഇരിക്കുന്നില്ല എന്നതു തന്നെ. ഇവിടെ ഞങ്ങൾക്ക് വിലപേശലുകൾ ഇല്ല. ബാർട്ടർ സമ്പ്രദായവും ഇല്ല. 'അത് തന്നാൽ ഇതു തരാം' എന്ന് ആർക്കും വാക്കുകൊടുത്തിട്ടില്ല. ചോദിക്കുന്ന കാര്യത്തെപ്പറ്റിയും, വാദിക്കുന്ന വിഷയത്തെപ്പറ്റിയും ആധികാരികമായി പറയുവാനും, അതിനുവേണ്ടി എഴുന്നേറ്റുനിന്ന് വിരൽചൂണ്ടി സംസാരിക്കുവാനും ഈ സഭയ്ക്ക് ആർജ്ജവം ഉണ്ട്, ഉത്തമ ബോധ്യം ഉണ്ട്. സമൂഹത്തിൽ അരക്ഷിതാവസ്ഥ ഉണ്ടാക്കുകയോ ചോദ്യങ്ങൾക്കു മുമ്പിൽ അസഹിഷ്ണുത കാണിക്കുകയോ ചെയ്യുന്ന പാരമ്പര്യം ഈ വിശുദ്ധ സഭയ്ക്ക് ഇല്ല. എന്നാൽ എത്ര അസഹിഷ്ണുത കാണിച്ചാലും ചോദിക്കേണ്ടത് ചോദിക്കേണ്ട ഇടത്ത് ചോദിക്കേണ്ടത് പോലെ ചോദിക്കാനും ഈ സഭയ്ക്ക് മടിയില്ല. അതിൽ ഹാലിളകിയിട്ട് കാര്യവുമില്ല. കാരണം ഞങ്ങൾക്കുവേണ്ടി പറയുവാൻ ഞങ്ങൾ മാത്രമേ ഉള്ളൂ. അതിനായി ദൈവത്തെ അല്ലാതെ വേറെ ആരുടെയും കൂട്ട് ഞങ്ങൾ ആഗ്രഹിക്കുന്നുമില്ല. അതുകൊണ്ട് നീതി ജലധാര പോലെ ഒഴുകട്ടെ. അത് ഇന്ന് ഒഴുകി ഇല്ലെങ്കിൽ നാളെ മട മുറിഞ്ഞതുപോലെ ഒഴുകും. ആ മലവെള്ളപ്പാച്ചിൽ തടുക്കുവാൻ ഒരുപക്ഷേ നിങ്ങൾക്ക് കഴിഞ്ഞു എന്നു വരികയില്ല.

പ്രാർത്ഥനയോടെ ശുഭാപ്തി വിശ്വാസത്തോടെ.





**മുളന്തുരുത്തി ഗ്രാമ പഞ്ചായത്തു പ്രസിഡന്റ് ആയി തെരഞ്ഞെടുക്കപ്പെട്ട മറിയാമ്മ ബെന്നിയെ പ. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് ആശംസകൾ നേർന്നു അഭിനന്ദിച്ചു. ഫാ. വിജു ഏലിയാസ് സമീപം.**



## ഫാ. ജേക്കബ് സഖറിയ പുതിയോട്ട് നിര്യാതനായി

മലങ്കരസഭയിലെ സീനിയർ വൈദികനും, കൽക്കട്ടാ ഭദ്രാസന മുൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗവും ആയ ഫാ. ജേക്കബ് സഖറിയ പുതിയോട്ട്, (തേരകത്ത്, പാണ്ടനാട്, ചെങ്ങന്നൂർ) നിര്യാതനായി. ഖരക്പൂർ, ജംഷ്ഡപൂർ, ദുർഗ്ഗാപ്പൂർ, കൽക്കട്ട, ഭോപ്പാൽ, ഹത്തിതാൽ, സലാല എന്നി ഇടവകകളിൽ വികാരിയായി ശുശ്രൂഷ നിർവഹിച്ചു. കൊഴുവല്ലൂർ സെൻറ് ജോർജ് കാതോലിക്കേറ്റ് സെൻറർ മുൻ വികാരിയും മാനേജരുമായി പ്രവർത്തിച്ചു.

# പ്രസംഗങ്ങളുടെ പ്രസംഗത്തോടെ സമാരംഭം

## ദനഹായുടെ ശേഷം ഒന്നാം ഞായർ

**(വി. മത്തായി 4:12–22)**



**ഫാ. വിനോദ് ജോർജ്**
(മാനേജർ, വെട്ടിക്കൽ ദയറാ)

യേശുക്രിസ്തുവിന്റെ ജനനവും (യൽദോ) മാമോദീസായും (ദനഹ) നാല്പതു പകലും നാല്പതു രാവും ഉപവാസവും പരീക്ഷകന്റെ പരീക്ഷണവും കഴിഞ്ഞു. യേശു തന്റെ പരസ്യശുശ്രൂഷ (Public ministry) സമാരംഭിക്കുകയാണ്. പരസ്യശുശ്രൂഷയുടെ ആദ്യ നടപടിക്രമത്തിലെ രണ്ട് സംഭവങ്ങളാണ് ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗത്ത് കാണുന്നത് (വി. മത്തായി 4:12–22).

**1. പ്രസംഗങ്ങളുടെ പ്രസംഗം:** യേശുക്രിസ്തുവിന്റെ ഉജ്ജ്വലമായ ഒരു പ്രഭാഷണം ഇവിടെ കേൾക്കുന്നു. വളരെ സമയം പ്രസംഗിച്ചതുകൊണ്ടോ, നർമ്മവും ധ്യാനവും ഇടകലർത്തിയതു കൊണ്ടോ, അല്ല ഈ പ്രസംഗം ഉജ്ജ്വലമായത്. ഇവിടെ ഒരു വാചകം മാത്രമാണ് പ്രസംഗത്തിനുള്ളത്. 'സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തരപ്പെടുവീൻ' (Repent; for the kingdom of heaven has come) (വി. മത്തായി 4:17).

യേശുക്രിസ്തു തന്റെ മുന്നോടിയായ യോഹന്നാന്റെ പ്രസംഗ വിഷയത്തിൽ നിന്നു ഏറ്റെടുത്തതായിരുന്നു ഇത്. യോഹന്നാൻ കാരാഗൃഹത്തിലാണെന്ന് കേട്ടിട്ടാണ് (4:12) യേശുക്രിസ്തു തന്റെ പരസ്യശുശ്രൂഷയും പ്രസംഗവും തുടങ്ങുന്നത്. യോഹന്നാന്റെ പ്രസംഗം അതേപടി ആവർത്തിക്കുകയായിരുന്നു.

Repent എന്നതിന് മലയാളത്തിൽ അനുതപിക്കുക, പശ്ചാത്തപിക്കുക എന്നുള്ള അർത്ഥമാണുള്ളത്. മാനസാന്തരം എന്നാൽ മനസ്സിന്റെ അന്തരം എന്നാണ് അർത്ഥം. നിലവിലുള്ള മനസ്സ് മാറി വേറെ മനസ്സ് ഉണ്ടാകുക. ഇതിന് രണ്ടർത്ഥമുണ്ട്. (1) നന്മയുള്ള മനസ്സ് തിന്മയിലേക്ക് മാറുക (2) തിന്മയുള്ള മനസ്സ് നന്മയിലേക്ക് മാറുക. ഇതിൽ Repent എന്ന വാക്കു കൊണ്ട് അർത്ഥമാക്കുന്നത് തിന്മയുള്ള മനസ്സ് നന്മയിലേക്ക് മാറുക എന്നതാണ്.

ചെറിയ പ്രകാശത്തിൽ നിന്നു നടത്തം ആരംഭിച്ചത് പ്രകാശത്തിന്റെ സമ്പൂർണ്ണതയിൽ എത്തിച്ചേരാനാണ്. വഴിയോരത്തുള്ള അന്ധകാരം പ്രകാശത്തിലേക്ക് കയറി മങ്ങലേല്പിച്ചു. ആ മങ്ങൽ പൂർണ്ണമായി മാറ്റി പ്രകാശപൂർണ്ണതയിലേക്ക് യാത്ര തുടരുന്നതാണ് മാനസാന്തരം. മങ്ങലേൽക്കാതെ പൂർണ്ണ പ്രകാശത്തിന്റെ ലക്ഷ്യസ്ഥാനത്ത് എത്തുന്നതിനെയാണ് സ്വർഗ്ഗരാജ്യം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്.

പ്രകാശം ക്രിസ്തുവാണെന്ന യാഥാർത്ഥ്യം ഇവിടെ വിസ്മരിക്കരുത്. 'ഇരുട്ടിൽ ഇരുന്ന ജനം വലിയോരു വെളിച്ചം കണ്ടു. മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്കു പ്രകാശം ഉദിച്ചു.' യേശുക്രിസ്തു വാകുന്ന പ്രകാശം അന്ധകാരത്തിന്റെ നടുവിൽ പ്രവർത്തിച്ചു തുടങ്ങുകയാണ്.

ക്രിസ്തീയ ജീവിതത്തിലെ എല്ലാ പ്രഭാഷണങ്ങളുടെയും അടിസ്ഥാനവും ആത്യന്തികലക്ഷ്യവും ഒന്നു മാത്രമാണ്. 'മാനസാന്തരം.' അത് കൺവൻഷനായാലും ധ്യാനയോഗമായാലും വി. കുർബ്ബാന മദ്ധ്യേയുള്ള വചനശുശ്രൂഷയാലും എല്ലാം ലക്ഷ്യമാക്കുന്നത് 'മാനസാന്തരം' എന്ന യാഥാർത്ഥ്യത്തിലേക്കാണ്. അതുകൊണ്ടാണ് യേശുക്രിസ്തുവിന്റെ പ്രസംഗത്തെ 'പ്രസംഗങ്ങളുടെ പ്രസംഗം' എന്നു വിശേഷിപ്പിക്കുവാൻ കാരണം.

ശിഷ്യൻ ഗുരുവിനോട് ചോദിച്ചു – ഒരാൾ എപ്പോഴാണ് തന്റെ തെറ്റുകളെക്കുറിച്ച് അനുതപിക്കേണ്ടത്? ഗുരു പറഞ്ഞു: മരിക്കുന്നതിന്റെ തലേന്ന്. ശിഷ്യന്റെ സംശയം തീർന്നില്ല. അതിന് നമ്മൾ എപ്പോൾ മരിക്കുമെന്നു എങ്ങനെ അറിയും? ഗുരു പറഞ്ഞു: അതറിയില്ലെങ്കിൽ പിന്നെ ഒറ്റ മാർഗ്ഗമേ ഉള്ളു: എപ്പോഴും അനുതപിക്കുക.

**2. ശിഷ്യന്മാരുടെ തെരഞ്ഞെടുപ്പ്**

പരസ്യശുശ്രൂഷയുടെ അടുത്ത നടപടിക്രമം തനിക്കുവേണ്ട ശിഷ്യന്മാരെ തെരഞ്ഞെടുക്കുക എന്നതാണ്. തനിക്കു പന്ത്രണ്ടു ശിഷ്യന്മാരെ ആവശ്യമായിരുന്ന ക്രിസ്തു അവരെ തെരഞ്ഞെടുക്കുന്നത് പല സാഹചര്യങ്ങളിലും, വിവിധ സ്ഥലങ്ങളിലും, വ്യത്യസ്തമായ രീതികളിലുമാണ്.

ആദ്യത്തെ നാല് ശിഷ്യന്മാരുടെ തെരഞ്ഞെടുപ്പാണ് ഇന്നത്തെ വി. വേദഭാഗത്ത് നാം ദർശിക്കുന്നത്. ഈ നാലുപേരും ഒരു വിഭാഗത്തിലും തൊഴിലിലും വ്യാപൃതരായിരുന്നവർ ആയിരുന്നു. മീൻപിടുത്തക്കാരായ (fishermen) പത്രോസ്, അന്ത്രയോസ്, യാക്കോബ്, യോഹന്നാൻ എന്നിവരെയാണ് 'മനുഷ്യരെ പിടിക്കുന്നവരാക്കും' എന്നു പറഞ്ഞു വിളിച്ചു വേർതിരിച്ചത്.

യേശുവിന് ഇഷ്ടമുള്ളവരെ തന്റെ അധികാരം ഉപയോഗിച്ച് തെരഞ്ഞെടുക്കുന്നു. അവിടെ വിദ്യാഭ്യാസ യോഗ്യത, കുടുംബമഹിമ, സാമ്പത്തിക സ്ഥിതി, സൗന്ദര്യം, ബന്ധുബലം, രാഷ്ട്രീയ സ്വാധീനം തുടങ്ങിയവയൊന്നും പരിഗണിക്കുന്നില്ല.

നാം എല്ലാവരും പല സ്ഥലങ്ങളിലേക്കു തെരഞ്ഞെടുക്കപ്പെട്ടവരാണ്. ആത്യന്തികമായി ദൈവത്തിന്റെ അധികാരം ഉപയോഗിച്ചാണ് നമ്മുടെ തെരഞ്ഞെടുപ്പ് നടന്നിരിക്കുന്നത്. യോഗ്യതയോ കഴിവോ അർഹതയോ മറ്റു മാനദണ്ഡങ്ങളൊന്നും കൊണ്ടല്ല വിവിധ സ്ഥാനങ്ങളിലേക്കും പദവികളിലേക്കും തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നത്. നമ്മുടെ കുറവുകളെക്കുറിച്ചും ഒന്നുമില്ലായ്മയെക്കുറിച്ചും ഉള്ള ബോധ്യം ജീവിതത്തിലുടനീളം മനസ്സിൽ നിരൂപിക്കുകയും ദൈവസന്നിധിയിൽ പൂർണ്ണമായി വിനയപ്പെടുകയും ചെയ്യണം.

**ഉത്തരവാദിത്വബോധം ഉയരങ്ങളിലേക്ക് നയിക്കും**

യേശുക്രിസ്തു ഗലീല കടൽപുറത്തു കൂടി നടക്കുമ്പോൾ പലരെയും കണ്ടിരുന്നു. എന്നാൽ ഇവർ നാലുപേരെ മാത്രമാണ് കടൽപുറത്തുനിന്നു വിളിക്കുന്നത്. അവരുടെ ഉത്തരവാദിത്വം ഭംഗിയായി നിർവ്വഹിക്കുന്നതു കണ്ട യേശുക്രിസ്തു, അവരെ തന്റെ ശിഷ്യന്മാരാക്കി മാറ്റുവാൻ യോഗ്യതയായി കണ്ടു. പത്രോസും അന്ത്രയോസും കടലിൽ വല വീശുന്നതു കണ്ടു (വി. മത്തായി 4:18, 19). യാക്കോബും യോഹന്നാനും പടകിൽ ഇരുന്നു അപ്പനായ സെബദിയുമായി വല നന്നാക്കുന്നതു കണ്ടു (4:21).

ഏല്പിച്ച ഉത്തരവാദിത്വം ഭംഗിയായും കാര്യക്ഷമമായും നിർവ്വഹിക്കുന്നതു കണ്ട ക്രിസ്തു അവരെ വിളിച്ച് കൂടുതൽ ഉത്തരവാദിത്വം ഏല്പിക്കുന്നു. 'എന്റെ പിന്നാലെ വരുവീൻ; ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും' (4:19).

ഗലീലക്കടലിൽ മീൻപിടിച്ചുകൊണ്ടിരുന്ന മുക്കുവരിൽ, സാധാരണക്കാരിൽ സാധാരണക്കാരായ നാലുപേരെ രണ്ടായിരം വർഷങ്ങൾ കഴിഞ്ഞും അനുസ്മരിക്കുന്നു. അവർ ലോകം മുഴുവൻ പ്രശസ്തരായി: അവരെ ആദരിക്കുന്നു.



# Dare to Dream!

## First Sunday after the Baptism of our Lord



**Fr. Dr. Joshi Varghese, Bhilai**
**(Diocesan Education Officer & PRO, Calcutta Diocese)**

○ Evening ▪ St. Mark 1:14-34 ○ Morning ▪ St. John 1:18-28 ○ Before Holy Qurbana ▪ Genesis25: 19-34 , 30: 36-31 : 2 ▪ II Kings 5: 1-14 ▪ Isaiah49: 7-13 ○ Holy Qurbana ▪ Acts 2:37-47 ▪ Ephesians1: 3-14 ▪ St. Matthew 4: 12-22

St. Matthew 4: 12 following refers to the beginning of Jesus' *Galilean ministry*. After the Baptism at Jordan followed by temptation in the wilderness Jesus was in Judea with his disciples. "After this Jesus and his disciples went into the Judean countryside, and he spent some time there with them and baptized. John also was baptizing at Aenon near Salim…. John, of course, had not yet been thrown into prison" (Jn 3:22-25). And when John the Baptist was put into prison, Jesus moved to Galilee and made Capernaum his home. Mt 4: 18 ff. portrays the calling of Andrew, Peter, John and Jacob.

**a. A call to Dream Big**

Being settled at Capernaum, Jesus strolls down the seaside of Galilee. A walk along the sea shore led to a meeting with a couple of fishermen brothers. The first set of brothers – Andrew and Peter- were busy with their job. Jesus saw them as they were casting nets into the sea of Galilee ( Lake of Galilee). The second pair of siblings was children of Zebedee - John and Jacob. They were "in the boat with their father Zebedee, mending their nets" (Mt 4:21).

It can be assumed that they were living happily with their families and earning daily bread through fishing. They had been in this occupation, which they had inherited, from their childhood. Sea of Galilee was known to them like the back of their hands.Their universe was limited to the boat, the net, and the lake of Galilee. Their dream was 'to have a good catch to sustain their families'; that's what they yearned for. In short, they were having a 'small dream'. Christ shows a bigger Dream to them and challenges them to follow it. They realised their greater call and happily gave up the small dreams to pursue God's Dream for them. Instead of casting nets in Galilee, they were to cast the net of Gospel to the nations.

Let's look at the transformation in the lives of Peter & co. From being ordinary fisher folks, they turned out to be one of the great change makers of the time. Those who used to catch a few fishes were able to 'catch' thousands of lives (Acts 2:41). From being in the profession of taking lives of fishes they became instruments of Life and Light. Their small world which consisted of the family and fisher folks at the shore expanded beyond the boundaries of nations, religion and races. **The call of the first disciples was a call to dream Big, to expand the horizon of their lives.** The Gospel passage is challenging us to Dream Big!

Are we pursuing petty dreams instead of the Big Dream that God has for us? What is your dream in life? How many would benefit from it? How many lives would be changed? If your dreams are limited involving only you and your family, better transcend that small dream. For example, if my dream is only to bring up my kids, it can be transformed by including at least a couple of other less fortunate children so that their lives are also changed for the better. **If you are ready to pursue the Dream that God has for you, the Heavens would partner to fulfill your Dream**.

**b. Why the fishermen? By chance or choice?**

Someone looking to recruit fishermen for a fishing expedition/ job can be expected to visit the fishing folks to 'direct recruitment'. But why on earth would an itinerant preacher look out for his would- be disciples among the fisher men instead of synagogues or places of learning?

i. **Power of perseverance**

All professions call for patience and perseverance, yet fishing calls more of it. There is no guarantee that each net cast would fetch a good catch. A good fisherman is not dejected by the failures but try again and again until he succeeds. They don't weep for the fishes not caught, but wait for those which are to be caught. A day of failure doesn't stop them from trying the next day. Peter and associates had encountered such failures both before following Jesus (Simon answered, "Master, we have worked all night long but have caught nothing. Yet if you say so, I will let down the nets." - Lk 5:5) as well as after becoming His disciples (but that night they caught nothing -Jn 5:21). In both cases they were ready to try again after the night long vain attempts. **Perseverance, in spite of dejections or rejections is one of the qualities that we need to reach our Dream.** The disciples had witnessed how Jesus was rejected from Nazareth, accusations from His brethren and religious leaders. After the Ascension of Jesus, the disciples faced similar rejections and persecutions. It was perseverance that held them to the Dream that Jesus had asked them to follow. If you want to reach your Dream, perseverance is the key.

ii. **The devil of procrastination**

There is no dearth of dreamers in this world. Some dream and dream, but they never dare to follow the dream. Procrastination or postponing of things appears to be a lesser evil while in reality it can cause more damage. Many of us muse like Hamlet 'to be, or not to be'. When Peter and Andrew were called by Jesus to follow His Dream "immediately they left the boat and their father, and followed him" (Mt 4:20). James and his brother John, also responded similarly; 'immediately they left the boat and their father, and followed him" (Mt 4:22). They heard the call of Jesus and at once responded to it. Our spiritual fervour gets dampened, not because we don't know about our Call but we fail to act upon our Call. Why do we procrastinate? **It's easier to say that I would mend my ways tomorrow than today, as tomorrow never comes. If we want to achieve the Dream, act today.** Let's listen to St. Paul's exhortation (2 Cor 6:3) , "See, now is the acceptable time; see, now is the day of salvation"!

**Conclusion**

God Almighty has a beautiful Dream for you and me. We need to listen to Him to know what plans, does He have for us. If our present lifestyle, friends or profession are hindrances to achieve his Dream, don't procrastinate to change it. Once you get hold by His Dream, persistently follow it in spite of all challenges. Dare to Dream with God, for He will fulfill the same. ❑



## ഗാന്ധിധാമിൽ പ. സ്തേഫാനോസ് സഹദായുടെ പെരുന്നാൾ

ഗാന്ധിധാം: ഉത്തരേന്ത്യയിലെ ആദ്യ ദേവാലയങ്ങളിൽ ഒന്നായ ഗാന്ധിധാം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ കാവൽ പിതാവായ മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ ഇടവക മെത്രാപ്പോലീത്താ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന്റെ മുഖ്യകാർമികത്വത്തിൽ ജനുവരി 7-ന് വൈകിട്ട് നടത്തപ്പെട്ടു.

ജനുവരി മൂന്നാം തീയതി ഇടവക വികാരി ഫാ. കുര്യാക്കോസ് സാമുവേൽ പെരുന്നാൾ കൊടി ഉയർത്തി പെരുന്നാൾ ആഘോഷങ്ങൾക്ക് തുടക്കം കുറിച്ചു.

പെരുന്നാളിന് അനുബന്ധിച്ച് 'ഗാന്ധിധാമിന്റെ കാവൽ പിതാവ്' എന്ന പേരിൽ ഒരു മധ്യസ്ഥ ഗാനം മെത്രാപ്പോലീത്താ പ്രകാശനം ചെയ്തു.

1961-ൽ ഫാ. കെ. കെ. പുന്നൂസ് (സ്തേഫാനോസ് മാർ തേവോദോസ്യോസ്) പ്രഥമ ബലി അർപ്പിച്ചു കൊണ്ടാണ് ഗാന്ധിധാം ദേശത്ത് മലങ്കര ഓർത്തഡോക്സ് സഭയുടെ ദേവാലയം സ്ഥാപിതമാകുന്നത്. പിന്നീടുള്ള കാലയളവിൽ നാനാജാതി മതസ്ഥർക്ക് അഭയമായി ഈ പരിശുദ്ധ ദേവാലയം നിലകൊള്ളുന്നു.

2001-ലെ ഭൂകമ്പത്തിൽ പൂർണ്ണമായി തകർന്ന ദേവാലയം 2003-ൽ നവീകരിച്ച്, അന്നത്തെ കാതോലിക്കാ പ. മാത്യൂസ് ദ്വിതീയൻ ബാവ കൂദാശ ചെയ്തു. ഇന്നും ഗാന്ധിധാം ദേശത്ത് അനേകർക്ക് ആത്മീയ വിളക്കായി, അഭയമായി, പ്രൗഢിയോടെ ദേവാലയം നിലകൊള്ളുന്നു.

ജനുവരി 10-ാം തീയതി വി. കുർബാന, പ്രദക്ഷിണം, നേർച്ചവിളമ്പ് തുടർന്ന് കൊടിയിറക്കത്തോടെ പെരുന്നാൾ ആഘോഷങ്ങൾക്ക് സമാപനം കുറിക്കും.



**We congratulate Mr. Santhosh Zachariah, Age 46 Years, parish member of St. Stephen's Orthodox Church, Gandhidham for being elected as Vice Chairman, Western India Region of YMCA's of India (WIRY). The WIRY covers states of Gujarat, Maharashtra and Goa. He is currently the President of YMCA Gandhidham he is actively associated with the YMCA's for about 12 years. He is also actively involved in various other social activities and groups. We wish him success in all his endeavors.**



**കോയമ്പത്തൂർ: സഖറിയാസ് മാർ തെയോഫിലോസ് അന്ത്യവിശ്രമം കൊള്ളുന്ന, തടാകം ആശ്രമ ചാപ്പലിന്റെ കൂദാശാ ശുശ്രൂഷകൾ ഗീവർഗീസ് മാർ കൂറിലോസ്, ഡോ. യൂഹാനോൻ മാർ ദിയസ്കൊറോസ്, ഡോ. ജോഷ്വ മാർ നിക്കോദിമോസ് എന്നിവരുടെ കാർമ്മികത്വത്തിൽ നിർവ്വഹിച്ചു. തുടർന്ന് ആശ്രമ സ്ഥാപകൻ, സഭാബന്ധു പക്കെൻ ഹാം വാൽഷ് ബിഷപ്പിന്റെ ഓർമ്മപ്പെരുനാളിന്റെ കൊടിയേറ്റ് കർമ്മം നടന്നു.**



**'Denha-feast' at St. Mary's Orthodox Cathedral, Ahmedabad.**



**കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമം ആചാര്യയായി ഫാ. ഗീവർഗീസ് പി. എബ്രഹാം നിയമതനായി. ഡോ. സഖറിയാ മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ മുൻ സെക്രട്ടറിയും, മലബാർ ഭദ്രാസന അംഗവുമാണ്.**



നോർത്ത് ഈസ്റ്റ് അമേരിക്ക ഭദ്രാസനത്തിൽ നിന്നുള്ള കാതോലിക്കാ ദിന പിരിവ് തുക സഖറിയാ മാർ നിക്കോളവാസ് പ. കാതോലിക്കാ ബാവായെ ഏല്പിക്കുന്നു.



കണ്ണ്യാട്ടുനിരപ്പ് സെന്റ് ജോൺസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ മോർ യൂഹാനോൻ മാംദോനോയുടെ ശിരഛേദനത്തിന്റെയും പുകഴ്ചയുടേയും പെരുന്നാൾ, കൊച്ചി ഭദ്രാസനാധിപൻ യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമികത്വത്തിൽ നടത്തപ്പെട്ടു.




## നിരണം ഭദ്രാസന വൈദിക യോഗം പ്രതിഷേധിച്ചു

തിരുവല്ല: സുദീർഘ കാലത്തെ വ്യവഹാരങ്ങൾക്ക് ശേഷം ഉണ്ടായ കോടതി വിധികൾ നടപ്പാക്കാൻ വൈകിക്കുന്നതിലും സർക്കാർ പക്ഷപാതപരമായി പെരുമാറുന്നതിലും മലങ്കര ഓർത്തഡോക്സ് സഭ നിരണം ഭദ്രാസന വൈദിക യോഗം പ്രതിഷേധിച്ചു. ഭദ്രാസന മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ അധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ വൈദിക സംഘം സെക്രട്ടറി ഫാ. മാത്യുസ് ജോൺ അവതരിപ്പിച്ച പ്രതിഷേധ പ്രമേയം യോഗം പാസാക്കി. പ്രതിഷേധം മുഖ്യമന്ത്രിയെയും ഭദ്രാസന അതിർത്തിയിൽ ഉൾപ്പെടുന്ന നിയമസഭാ അംഗങ്ങളെയും രേഖാമൂലം അറിയിക്കും. ഭദ്രാസന സെക്രട്ടറി ഫാ. അലക്സാണ്ടർ എബ്രഹാം, അഡ്വ. ചെറിയാൻ വർഗ്ഗീസ്, ഫാ. എബി സി. മാത്യു എന്നിവർ പ്രസംഗിച്ചു.



ശ്രേയയുടെ 'ഒരു മഴ പെയ്തെങ്കിൽ' എന്ന കവിതാ സമാഹാരത്തിന്റെ പ്രകാശനം മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടി അടൂർ ഗോപാലകൃഷ്ണനു നൽകി നിർവഹിക്കുന്നു. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് സമീപം.




2020 പഞ്ചായത്ത് മുൻസിപ്പൽ തെരഞ്ഞെടുപ്പിൽ വിവിധ തദ്ദേശ സ്വയം ഭരണ സ്ഥാനങ്ങളിലേക്ക് തെരഞ്ഞെടുക്കപ്പെട്ട മാവേലിക്കര ഭദ്രാസനത്തിലെ ഇടവകാംഗങ്ങളായിട്ടുള്ളവരെ ഭദ്രാസനം അനുമോദിച്ചപ്പോൾ.



തൃക്കുന്നത്ത് സെമിനാരിയിൽ പച്ചക്കറി കൃഷി വിളവെടുപ്പ് നടത്തി.

## കോതമംഗലം പള്ളിക്കേസ്: അപ്പീൽ തള്ളി

എറണാകുളം: ജനുവരി 8-നുള്ളിൽ പള്ളി ഏറ്റെടുത്തില്ലെങ്കിൽ സി.ആർ. പി.എഫിനെ ഉപയോഗിച്ച് പള്ളി ഏറ്റെടുക്കണമെന്ന ഹൈക്കോടതി വിധിക്കെതിരെ യാക്കോബായ വിഭാഗം ഡിവിഷൻ ബഞ്ചിൽ നൽകിയ അപ്പീൽ തള്ളി.

## തിരുവാർപ്പ് പള്ളിക്കേസ്

കോട്ടയം: ജില്ലാ കളക്ടർ ഏറ്റെടുത്ത തിരുവാർപ്പ് പള്ളിയുടെ താക്കോൽ ഔദ്യോഗിക വികാരിക്കു കൊടുക്കാൻ പറ്റുന്ന ദിവസം ഒരാഴ്ചയ്ക്കകം അറിയിക്കാൻ കോടതി ഉത്തരവിട്ടു. കേസ് അടുത്ത അവധിക്ക് വച്ചു.





ബഥേൽ മാർ ഗ്രീഗോറിയോസ് അരമനപ്പള്ളിയിൽ ദനഹാ പെരുന്നാൾ ശുശ്രൂഷയ്ക്ക് ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മുഖ്യ കാർമികത്വം വഹിച്ചു.



## നീതിനിഷേധത്തിൽ പ്രതിഷേധ സമ്മേളനം

വാകത്താനം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അർഹമായ നീതി നിഷേധിക്കുന്നതിലും സർക്കാർ സംവിധാനങ്ങൾ കോടതി വിധി നടപ്പിലാക്കുന്നതിൽ അലംഭാവം കാണിക്കുന്നതിലും പ്രതിഷേധിച്ചു വെട്ടിക്കുന്നേൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന പ്രതിഷേധ സമ്മേളനം നടന്നു. ഇടവക വികാരി ഫാ. ആൻഡ്രൂസ് ജോസഫ് ഐക്കരമറ്റത്തിലിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ വൈദിക സെമിനാരി പ്രിൻസിപ്പലും മലങ്കര സഭയുടെ ഔദ്യോഗിക വക്താവുമായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് മുഖ്യ പ്രഭാഷണം നിർവഹിച്ചു. സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ പി. ഐ. ജോണിക്കുട്ടി പ്രതിഷേധ പ്രമേയം അവതരിപ്പിച്ചു.



ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം പൂർത്തീകരിച്ചു നൽകിയ ഭവനത്തിന്റെ താക്കോൽ കൈമാറി.